


# മലങ്കരസഭ

## ദ്വൈവാരിക

തോമ്മാ അവനോട്:—

'കർത്താവേ, നീ എവിടെ പോകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല; പിന്നെ വഴി എങ്ങനെ അറിയും?'.

യേശു അവനോട്:—

'ഞാൻതന്നെ വഴിയും സത്യവും ജീവനുമാകുന്നു'.

(യോഹ. 14: 5, 6)

പുസ്തകം 24 1970 നവംബർ 1, 15 ലക്കം 21, 22

Gram: "JAYABHARAT"

Phone Nos: 10 Vaidiya Sala
61 Pharmacy.

# ജയഭാരതം ആര്യവൈദ്യശാല

(Regd.) H. O. പുനലൂർ

ഏററവും നല്ല ആയുർവ്വേദ ഔഷധങ്ങൾ നിർമ്മിച്ച്, ഭാരതം ഒട്ടാകെ
വിതരണം നടത്തുന്ന

## മികച്ച വൈദ്യസ്ഥാപനം

ഈ സ്ഥാപനത്തിൻെറ ശാഖകളില്ലാത്ത സ്ഥലങ്ങളിൽ ഡിപ്പോകൾ
അനുവദിക്കുന്നതാണ്



മാനേജിംഗ് പാർട്ട്ണർ & ചീഫ് ഫിസിഷ്യൻ P. O. തോമ്മസ് വൈദ്യൻ
വൈദ്യകലാനിധി

ഏജൻസികൾ, ഡിപ്പോകൾ, ബ്രാഞ്ചുകൾ എന്നിങ്ങനെ രണ്ടായിരത്തിൽപരം
സ്ഥാപനങ്ങൾ പ്രവർത്തനത്തിലിരിക്കുന്നുണ്ട്.

# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 നവംബർ 1, 15 | ലക്കം 21, 22



**കത്തിടപാടുകൾ**

ലേഖനങ്ങൾ, ചെറുകഥകൾ, വാർത്തകൾ മുതലായവ എഡിററർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ് കോട്ടയം—4. എന്ന വിലാസത്തിലും

വരിസംഖ്യയും ബിസിനസ് സംബന്ധമായ കത്തുകളും മാനേജർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ് കോട്ടയം—4. എന്ന വിലാസത്തിലും അയയ്ക്കേണ്ടതാണ്

വാർഷിക വരിസംഖ്യ
ഇൻഡ്യയിൽ Rs. 6
ഇൻഡ്യയ്ക്കുവെളിയിൽ Rs. 15
Favours Block 1-ന് Rs. 6

## വിഷയവിവരം

| | | പേജ് |
|---|---|---|
| 1. | പ. കാതോലിക്കാബാവാതിരുമനസ്സിലെ കല്പന | 4 |
| 2. | പത്രാധിപലേഖനം—മാർ തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങളും മലങ്കര അസ്സോസ്യേഷനും | 5 |
| 3. | വാർത്തകളും കുറിപ്പുകളും | 7 |
| 4. | പുരോഗമിക്കുന്ന മദ്രാസ് ഇടവക | 11 |
| 5. | വിട്ടുവീഴ്ചാമനോഭാവം | 13 |
| 6. | സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് | 15 |
| 7. | വി. സഭയും സഭയിൻകൂടാരവും | 17 |
| 8. | റഷ്യൻയാത്രാവിവരണം | 21 |
| 9. | പൗരോഹിത്യമലർവാടിയിലെ മനോജ്ഞ കുസുമം | 23 |
| 10. | യേശുനാഥൻെറ പൂന്തോട്ടം—ബാലരംഗം | 27 |
| 11. | വീട്ടമ്മമാരുടെ സുപ്രധാന ചുമതലകൾ | 30 |
| 12. | വി. കുമ്പസ്സാരം | 33 |
| 13. | സൗഖ്യദായകനായ നല്ല ഇടയൻ | 36 |
| 14. | വി. തോമ്മാശ്ലീഹാ | 37 |

## വിശേഷദിവസങ്ങൾ

### 1970 ഡിസംബർ

| | | |
|---|---|---|
| 1 | ചൊ. | യൽദാ (ഇരുപത്തഞ്ചു) നോമ്പാരംഭം. |
| 4 | വെ. | മർത്ത ബർബാറാ, മർത്ത യൂലിയാനാ എന്നിവരുടെ ഓർമ്മ. |
| 6 | ഞാ. | മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിൻെറ ഞായറാഴ്ച, മാർ സേബേയുടെ ഓർമ്മ. |
| 10 | വ്യാ. | മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും മാബൂഗിലെ മാർ പീലക്സീനോസിൻെറയും ഓർമ്മ. |
| 13 | ഞാ. | യൗസേപ്പിനുണ്ടായ വെളിപാടിൻെറ ഞായറാഴ്ച |
| 15 | ചൊ. | മാർ കൂറീലോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പാണമ്പടി പള്ളി) |
| 17 | വ്യാ. | മാർ ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഓർമ്മ (വാക. വള്ളിക്കാട്ടുപള്ളി) |
| 18 | വെ. | മാർ തോമ്മാശ്ലീഹാ കുന്തം ഏററതിൻെറ ഓർമ്മ. |
| 20 | ഞാ. | യൽദാപ്പെരുനാളിനുമുമ്പുള്ള ഞായറാഴ്ച, അഗ്നിമയനായ മാർ ഇഗ്നാത്യോസിൻെറ ഓർമ്മ. |
| 21 | തി. | മാർ തോമ്മാശ്ലീഹാ മരണം പ്രാപിച്ചതിൻെറ ഓർമ്മ. |
| 25 | വെ. | നമ്മുടെ കർത്താവിൻെറ ജനനപ്പെരുനാൾ (യൽദാ). ഇരുപത്തഞ്ചുനോമ്പുവീടൽ. |
| 26 | ശ. | ദൈവമാതാവിൻെറ പുകഴ്ചപ്പെരുനാൾ, |
| 27 | ഞാ. | യൽദായ്ക്കുശേഷം 1—ാം ഞായറാഴ്ച, ശിശുവധപ്പെരുനാൾ. |

# പ. കാതോലിക്കാബാവാ തിരുമനസ്സിലെ കല്പന

നമ്മുടെ ആത്മികമക്കളായ ഏവർക്കും വാഴ്‌വ്:—

പ്രിയരെ,

ഇന്ത്യയുടെ അപ്പോസ്തോലനും നമ്മുടെ പിതാവുമായ മാർ തോമ്മാശ്ലീഹാ ഡിസംബർ 18—ാം തീയതി കുന്തമേൽക്കുകയും, 21—ാം തീയതി ഇഹലോകത്തിൽനിന്നും വാങ്ങിപ്പോവുകയും ചെയ്തു. ഈ ദിനങ്ങൾ നമ്മുടെ പിതൃദിനങ്ങളും മാറാനായപ്പെരുനാൾപോലെ നമുക്കു പ്രാധാന്യമുള്ളവയുമാണ്. 'ഞാൻ ക്രിസ്തുവിന്റെ അനുകാരി ആയിരിക്കുന്നതുപോലെ നിങ്ങളും എന്റെ അനുകാരികൾ ആകുവിൻ' എന്നു വി. പൗലൂസ്ശ്ലീഹാ, താൻ സ്ഥാപിച്ച കോറിന്ത്യസഭയിലെ അംഗങ്ങളെ ഉത്ബോധിപ്പിച്ചിരിക്കുന്നപ്രകാരം വി. തോമ്മാശ്ലീഹാ അദ്ദേഹത്തിന്റെ മക്കളായ നമ്മോടും ആവശ്യപ്പെടുന്നു എന്നു നാം അറിയണം. നമ്മുടെ പിതാവു തന്റെ അരുമനാഥനോടുള്ള അത്യഗാധമായ സ്നേഹംകൊണ്ടും, അചഞ്ചലമായ വിശ്വാസംകൊണ്ടും നിറഞ്ഞു് സ്വന്തം പ്രാണനെപ്പോലും വകവയ്ക്കാതെ ഈ നാട്ടിൽവന്നു കർത്താവിന്റെ സഭയെ ഇവിടെ സ്ഥാപിക്കുകയും, അതിനു തന്റെ ചുടുരക്തംതന്നെ വളമായി നൽകുകയും ചെയ്തു. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയും കാവലുമാണ് ഈ പുരാതനസഭയുടെ, നൂററാണ്ടുകളായുള്ള നിലനില്പിനു ഹേതുവായിട്ടുള്ളതു്. ഇവ നാം നന്ദിപൂർവ്വം ഓർക്കുകയും, ഭക്തിനിറഞ്ഞ ഹൃദയത്തോടെ് അദ്ദേഹത്തിന്റെ രക്തസാക്ഷിത്വദിനങ്ങൾ കൊണ്ടാടുകയും ചെയ്യേണ്ടതു നമ്മുടെ ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കർത്തവ്യമാകുന്നു.

വിശേഷിച്ചും, വി. തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വരേണ്ട നമ്മുടെ പിൻഗാമിയെ ഡിസംബർ 31-ാം തീയതി അസ്സോസ്യേഷൻകൂടി തെരഞ്ഞെടുക്കുവാൻ പോകയാണല്ലോ. ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ പാവനമദ്ധ്യസ്ഥത നമുക്കു വളരെയേറെ ആവശ്യമായിരിക്കുന്നു. 'കർത്താവേ, ഏവനെ നീ തെരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചുതരേണമേ' എന്ന വി. പത്രോസിന്റെ പ്രാർത്ഥനയാണു് ഈ അവസരത്തിൽ നമ്മുടെ ഓരോരുത്തരുടെയും ഹൃദയത്തിൽനിന്നു് ഉയരേണ്ടതു്. സകലത്തിലും ദൈവയിഷ്ടം നിറവേറണം എന്ന ചിന്ത നമ്മുടെ ആത്മികമക്കളെ ഭരിക്കട്ടെ. ദൈവഹിതം അറിവാനും നിറവേറുവാനുംവേണ്ടി നമ്മുടെ പിതാവായ അപ്പോസ്തോലന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടു കൃത്യനിർവ്വഹണം നടത്തുവാൻ അടുത്തുവരുന്ന മാർത്തോമ്മാദിനങ്ങൾ പ്രയോജനപ്പെടണം. അതിനു നമ്മുടെ വാത്സല്യമക്കളെല്ലാവരും ഈ ദിനങ്ങൾ പ്രത്യേകം വ്രതത്തോടെതന്നെ ആചരിക്കണം എന്നു നാം ആഗ്രഹിക്കുന്നു. മാർ തോമ്മായുടെ രക്തസാക്ഷിത്വദിനങ്ങൾ രക്ഷാകരമായ ഇരുപത്തഞ്ചു (യൽദാ) നോമ്പിൽ ആയിരിക്കുന്നതു് പ്രത്യേകം അനുഗ്രഹകരമാണ്. യാദൃശ്ചികമായിട്ടെങ്കിലും വി. നോമ്പിനും മാർ തോമ്മാദിനാചരണത്തിനും ശേഷം അസ്സോസ്യേഷൻ കൂടത്തക്കവണ്ണം നിശ്ചയിപ്പാനിടയായതു് ഒരു ദൈവനടത്തിപ്പായി നാം കരുതുന്നു.

ആകയാൽ നമ്മുടെ മക്കളെ, നിങ്ങളെല്ലാവരും ഇരുപത്തഞ്ചുനോമ്പു ഭക്തിപൂർവ്വം ആചരിക്കയും, ഡിസംബർ 18 മുതൽ 21 വരെ തീയതികളിൽ (വെള്ളി മുതൽ തിങ്കൾവരെ) പട്ടക്കാർ വി. കുർബ്ബാന അർപ്പിക്കുകയും, വിശ്വാസികൾ കുമ്പസ്സാരിച്ചു വി. കുർബ്ബാനയിൽ സംബന്ധിച്ചു് അനുഭവിക്കുകയും, 21—ാം തീയതി പെരുനാളായി ആഘോഷിക്കുകയും, അസ്സോസ്യേഷന്റെ വിജയപൂർവമായ നടത്തിപ്പിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യണം എന്നു നിങ്ങളെ നാം അനുസ്മരിപ്പിക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വി. കന്യകമറിയാം അമ്മയുടെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷം എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

1970 നവംബർ 7—ാം തീയതി
കോട്ടയം കാതോലിക്കാ സിംഹാസന അരമനയിൽനിന്നും

പത്രാധിപർ എഴുതുന്നു:—

# മാർ തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങളും മലങ്കര അസ്സോസ്സ്യേഷനും

ഇൻഡ്യയുടെ അപ്പോസ്തോലനും, കിഴക്കിന്റെ ഒന്നാമത്തെ മഹാപുരോഹിതനുമായ മാർ തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങളും, വി. അപ്പോസ്തോലന്റെ സിംഹാസനത്തിൽ, ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനിക്കുശേഷം ഉപവിഷ്ടനാകേണ്ട മഹാപുരോഹിതന്റെ തെരഞ്ഞെടുപ്പും അടുത്ത ഡിസംബർ മാസത്തിലാണ്. മാർ തോമ്മാദിനങ്ങൾ ഭാരതസഭയ്ക്കു മാറാനായപ്പെരുനാൾപോലെ പ്രാധാന്യമുള്ളവയാണെന്നും, ആ നിലയിൽ അവ ആചരിക്കപ്പെടേണ്ടതാണെന്നും കാണിച്ച പ. കാതോലിക്കാബാവാ തിരുമേനി പുറപ്പെടുവിച്ചിട്ടുള്ള കല്പന അന്യത്ര ചേർത്തിട്ടുണ്ട്.

നമ്മുടെ സഭ മറേറതൊരു പരിശുദ്ധനെയുംകാൾ കൂടുതലായി മാർ തോമ്മാശ്ലീഹായോടാണു കടപ്പെട്ടിരിക്കുന്നതു്. കാരണം ഈ സഭയുടെ സ്ഥാപകൻ അദ്ദേഹമാണ് എന്നതുതന്നെ. 'നിങ്ങൾക്കു ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാർ ഉണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല, ക്രിസ്തുയേശുവിൽ ഞാനല്ലോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചിരിക്കുന്നതു്. ആകയാൽ എന്റെ അനുകാരികൾ ആകുവിൻ' (1 കോരി. 4: 15) എന്നു വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യസഭയോടു് ആവശ്യപ്പെടുന്നു. വി. പൗലൂസിനു കോരിന്ത്യസഭയോടുള്ള ബന്ധംതന്നെയാണു വി. തോമ്മായിക്കു് നമ്മുടെ സഭയോടുള്ളതു്. മക്കൾക്കു സ്വന്തം പിതാവിനോടുള്ള കടപ്പാടാണു നമുക്കു് വി. തോമ്മാശ്ലീഹായോടുള്ളതു (1 കോരി. 9: 2).

'ഇന്നു ലോകസഭകളെല്ലാം നമ്മുടെ സഭയെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതിന്റെ പിന്നിൽ കിടക്കുന്നകാരണം നാം ഒരു അപ്പോസ്തോലസ്ഥാപിതമായ—മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ—സഭയിലെ അംഗങ്ങളായിരിക്കുന്നതാണ്' എന്നു കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനി തന്റെ അന്ത്യകല്പനയിൽ നമ്മെ അനുസ്മരിപ്പിച്ചിരിക്കുന്നു. അംഗസംഖ്യകൊണ്ടും ധനശേഷികൊണ്ടും നമ്മെക്കാൾ മികച്ച അനേക സഭകളുണ്ട്. എന്നാൽ അവയിൽ പലതിനുമില്ലാത്ത അസൂയാർഹമായ ഒരു സ്ഥാനം നമുക്കിന്നുണ്ട് എന്നതോർക്കുമ്പോൾ നമ്മുടെ പിതാവായ വി. അപ്പോസ്തോലനോടുള്ള കടപ്പാട് എത്രമാത്രമെന്നു നമുക്കു് ഊഹിക്കാവുന്നതാണല്ലോ. അദ്ദേഹം ഇവിടെവന്നു സുവിശേഷമറിയിച്ചിട്ട് ഒരു വിദേശിയെപ്പോലെ കടന്നുപോകയല്ല ചെയ്തതു്. ഡിഡാസ്ക്കാലിയാ (Doctrine of the Apostles) എന്ന അതിപുരാതന ഗ്രന്ഥത്തിൽ (ഇതു സുറിയാനിഭാഷയിൽ എഴുതപ്പെട്ടതത്രേ) കാണുന്നപ്രകാരവും ബാർ എബ്രായ മുതലായ പണ്ഡിതന്മാർ സശിരഃകമ്പം സാക്ഷിക്കുന്നവിധവും അറുതികടൽവരെ ഇൻഡ്യയും ചുററുമുള്ള എല്ലാ പ്രദേശങ്ങളും അദ്ദേഹത്തിൽനിന്നു് ശ്ലൈഹികപൗരോഹിത്യത്തിന്റെ കൈവയ്പു സ്വീകരിച്ചു. മാത്രമല്ല അദ്ദേഹം ഇവിടെ പണിയിച്ചു ശുശ്രൂഷിച്ചിരുന്ന സഭയുടെ ഭരണാധികാരിയും നേതാവും അദ്ദേഹംതന്നെ ആയിരുന്നു എന്നും ഡിഡാസ്ക്കാലിയായിൽ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഇതുകൊണ്ടാണ് ബാർ എബ്രായ അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ 'എക്ലേസി ആസ്റ്റിക്കി' (സഭാചരിത്രം) 2-ാം ഭാഗത്തിന്റെ ആരംഭത്തിൽ മാർ തോമ്മാശ്ലീഹായെ 'കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ' എന്നു നിർവചിച്ചിരിക്കുന്നതു്. അസ്സേമാൻ എന്ന പാശ്ചാത്യചരിത്രകാരൻ അദ്ദേഹത്തിന്റെ സഭാചരിത്രത്തിൽ 13-ാം നൂററാണ്ടുവരെയുള്ള പൗരസ്ത്യപാത്രിയർക്കീസന്മാരുടെ ഒരു ലിസ്ററു തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്. അതിൽ ഒന്നാമത്തെ പൗരസ്ത്യപാത്രിയർക്കീസായി ചൂണ്ടിക്കാണിച്ചിരിക്കുന്നതും മാർ തോമ്മാ ശ്ലീഹായെയാണ്.

വി. തോമ്മാ ഈ സഭയെ പണിതതു് യേശുക്രിസ്തു എന്ന അടിസ്ഥാനത്തിന്മേലല്ലാതെ മറെറാരു വ്യക്തിയുടെയോ അധികാരിയുടെയോ അടിസ്ഥാനത്തിന്മേലല്ല; **മററാരുടെയും കീഴാളായിട്ടുമല്ല. എല്ലാ സഭകളുടെയും മാതാവായ യെറുശലേമിലെ സഭയോടു തുല്യമായ സ്ഥാനവും നാമവു (നടപ്പു് 24: 5) മാണ് അദ്ദേഹം നമുക്കു നൽകിയതു്. യഹൂദന്മാ**

രെപ്പോലെ ആഭിജാത്യത്തിൻെറ കൊടുമുടിയിലേറി ജീവിച്ച നമ്മുടെ പൂർവികർ സുവിശേഷ ഘോഷണത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്താതിരുന്നതിനാൽ മാർ തോമ്മായുടെ പ്രവൃത്തി സമർഹമാംവണ്ണം നമുക്കു നിവൎത്തിക്കുവാൻ സാധിക്കാതിരുന്ന അലസതയുടെയും അനാസ്ഥയുടെയും മുതലെടുക്കുകയാണു് വിദേശത്തുനിന്നുവന്ന സഭകളും മിഷ്യണറിമാരും ചെയ്തതു്. മാർ തോമ്മായുടെ പിതൃത്വം ഈ സഭമേൽനിന്നു തുടച്ചുമാററുന്നതിനുതന്നെ പ്രഫ. റേയ് തുടങ്ങിയ ചില പാശ്ചാത്യപണ്ഡിതന്മാർ ആവതു ശ്രമിച്ചിട്ടുണ്ടു്. എന്നാൽ മാർത്തോമ്മാശ്ളീഹായുടെ അവിശ്രമാദ്ധ്വാനത്തിൻെറ വിയർപ്പും അദ്ദേഹത്തിൻെറ ചുടുചോരയും വീണു കുതിർന്ന ഭാരതത്തിൻെറ മണ്ണിൽനിന്നു് അദ്ദേഹത്തിൻെറ പൈതൃകം എടുത്തുമാററാൻ യാതൊരുത്തർക്കും സാധിച്ചിട്ടില്ല എന്നു മാത്രമല്ല, അക്രൈസ്തവചരിത്രകാരന്മാരും ഭരണാധികാരികളുംപോലും ഈ സത്യം കലവറകൂടാതെ സമ്മതിക്കയും രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ഇന്നു് ഈ യാഥാൎത്ഥ്യം ആക്കും നിഷേധിക്കാൻ സാധിക്കാത്തവിധം സുസ്ഥിരമായിരിക്കുന്നു. വി. അപ്പോസ്തോലൻെറ മാററു കുറച്ചുകാണിക്കുവാനും ചില പരിശ്രമങ്ങൾ നടക്കാതിരിക്കുന്നില്ല. എന്നാൽ അവയും ജലരേഖതന്നെ.

മരിച്ചിട്ടു് മഹത്വത്തോടെ ഉയിർത്തെഴുന്നേററ സർവനാഥനായ സ്വഗുരുവിൻെറ തിരുമാർവിൽ കരസ്പർശം ചെയ്തു് അനുഭൂതി ഉൾക്കൊണ്ടു്, അവിടുന്നു് കർത്താവും ദൈവവുമാണെന്നു് ഭക്തിപരവശനായി ഏററുപറഞ്ഞു് വിശ്വാസത്തിൻെറ ഏററം വലിയ മൎമ്മം പ്രഖ്യാപിക്കുവാൻ സിദ്ധിച്ച അനന്യസുലഭമായ ഭാഗ്യത്താൽ മാർ തോമ്മാശ്ളീഹാ ഏററം അനുഗ്രഹീതനാണു്. ആ വിശ്വാസമാണു് അപ്പോസ്തോലൻ നമുക്കു ഭരമേല്പിച്ചുതന്നിരിക്കുന്നതു്. അദ്ദേഹം ദീനന്മാരുടെയും ദരിദ്രന്മാരുടെയും കണ്ണുനീർ തുടച്ചു് അനുഷ്ഠിച്ച ജീവകാരുണ്യപ്രവൎത്തനങ്ങളാൽ ഗോണ്ടഫോറസിനു്—ധനവാന്മാർക്കു—സ്വൎഗ്ഗീയകൊട്ടാരം പണിതു. ഇന്നു് ധനികനെ വകവരുത്തി 'സ്ഥിതിസമത്വം' കൈവരിക്കാൻ ചിലർ വെമ്പൽകൊള്ളുന്ന 'ഇസ'മല്ല പ്രത്യുത, മനുഷ്യരാശിയെ—ധനവാനെയും ധരിദ്രനെയുമെല്ലാം — സമാധാനസമഞ്ജസമായ സാഹോദര്യത്തിൻെറ പൊന്നിൻശൃംഖലയിൽ കോൎത്തിണക്കുന്ന യഥാൎത്ഥ സോഷ്യലിസം പത്തൊൻപതു നൂററാണ്ടുകൾക്കപ്പുറം മാർ തോമ്മാ തൻെറ പ്രേഷിതവൃത്തിയിലൂടെ പ്രോദ്ഘാടനം ചെയ്തു. ദൈവത്തിൻെറ പിതൃത്വവും മനുഷ്യൻെറ സാഹോദര്യവും; ഇതത്രേ യഥാൎത്ഥ സോഷ്യലിസത്തിൻെറ അസ്ഥിവാരം. അദ്ദേഹം പള്ളികൾ സ്ഥാപിക്കയും, അനേകരെ, വി. മാമോദീസാ നൽകി സഭാംഗങ്ങളാക്കുകയും, സ്വകൈവയ്പുമൂലം പൗരോഹിത്യപിന്തുടർച്ചയേർപ്പെടുത്തുകയും ചെയ്തു. അവസാനം മൈലാപ്പൂരിൽവച്ചു് ഒരു എമ്പ്രാൻെറ (ബ്രാഹ്മണൻെറ) ശൂലപാതമേററു രക്തസാക്ഷികിരീടം പ്രാപിച്ചു. അങ്ങനെ നമ്മുടെ പിതാവു് സേവനത്തിൻെറയും ത്യാഗത്തിൻെറയും സമുജ്ജ്വല മാതൃക തൻെറ മക്കൾക്കു് അവശേഷിപ്പിച്ചിരിക്കുന്നു. ഇവയെ പിന്തുടരുവാൻ ആ ദിവ്യാത്മാവു് നമ്മെ ഇന്നു് ആഹ്വാനം ചെയ്കയാണു്. അദ്ദേഹത്തിൻെറ രക്തസാക്ഷിത്വദിനാചരണംമൂലം ആ കൎമ്മപ്രഭാവനെ അനുകരിപ്പാൻ തക്ക ഉത്ബുദ്ധതയാർജ്ജിക്കയത്രേ നാം ചെയ്യേണ്ടതു്.

ഡിസംബർ 31-ാം തീയതി കൂടുന്ന അസ്സോസ്യേഷൻ മാർ തോമ്മാശ്ലീഹായുടെ മഹത്ജീവിതത്തിൽനിന്നു് പ്രചോദനം ഉൾക്കൊണ്ട വിശ്വാസികളുടെ സമൂഹമായിരിക്കട്ടെ. മാർ തോമ്മായുടെ സിംഹാസനത്തിൽ ഉപവിഷ്ടനാകേണ്ട ശ്ളൈഹിക പിൻഗാമിയെ തെരഞ്ഞെടുക്കുക എന്നതാണു് അസ്സോസ്യേഷൻെറ പ്രധാന ചുമതല. അതോടുകൂടിത്തന്നെ പുതിയ മാനേജിംഗ്കമ്മററി അംഗങ്ങളെ തെരഞ്ഞെടുക്കേണ്ടതുമുണ്ടു്. സഭയുടെ നന്മയെ ലക്ഷ്യമാക്കി പ്രവൎത്തിക്കുന്ന കൎമ്മധീരർ—ഉജ്ജ്വലസഭാസ്നേഹികൾ—സേവനനിഷ്ഠർ മാനേജിംഗ്കമ്മററി അംഗങ്ങളായി തെരഞ്ഞെടുക്കപ്പെടണം. സഭാമാനേജിംഗ്കമ്മററി മെമ്പർ സ്ഥാനം ഒരു പദവിയായി വിചാരിച്ചു് അതിനു കാംക്ഷിക്കുന്നവരെയല്ല നമുക്കു വേണ്ടതു്. ഈ സ്ഥാനം വിനയപൂർവ്വമായ സേവനത്തിനുള്ള സരണിയായി പരിഗണിച്ചു് നല്ല അർപ്പണബുദ്ധിയോടുകൂടിവരുന്ന നിസ്വാൎത്ഥമതികളെയാണു സഭയ്ക്കു വേണ്ടതു്. അങ്ങനെയുള്ളവർ തെരഞ്ഞെടുക്കപ്പെടണം. ഇവയെല്ലാം കേവലം മാനുഷികബുദ്ധിയെ ആശ്രയിക്കാതെ ദൈവാത്മനടത്തിപ്പിനായി സഭാംഗങ്ങളൊന്നാകെ പ്രാൎത്ഥിക്കേണ്ടിയിരിക്കുന്നു. രക്ഷാകരമായ ഇരുപത്തഞ്ചുനോമ്പാചരണംമൂലം ആത്മശക്തി പ്രാപിച്ചും, നമ്മുടെ പിതാവായ അപ്പോസ്തോലൻെറ രക്തസാക്ഷിത്വദിനാചരണത്തിലൂടെ പ്രചോദനം ഉൾക്കൊണ്ടും സർവ്വോപരി, നമ്മുടെ കർത്താവിൽ ആശ്രയി



വി. മാർ തോമ്മാശ്ലീഹാ ക്രിസ്ത്വാബ്ദാരംഭത്തിൽ ഇവിടെ സ്ഥാപിച്ച നമ്മുടെ സഭ സത്യവിശ്വാസമാകുന്ന പാറമേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതാണ്. പെരുമാരികളും കൊടുങ്കാററിനും അതിനെ തകക്കാൻ സാധിക്കാതെ അതു് ഉറച്ചുനിൽക്കുന്നു. ഇതിൻെറ സ്ഥാപകനായ നമ്മുടെ പിതാവു് തൻെറ രക്തം ഇതിനുവേണ്ടി ചൊരിഞ്ഞു. വിശേഷിച്ചും അദ്ദേഹത്തിൻെറ രക്തസാക്ഷിത്വത്തിൻെറ ഓർമ്മയുടെ ഈ ദിവസം നമ്മുടെ അന്ത്യകല്പന നാം നിങ്ങൾക്കെഴുതുമ്പോൾ അദ്ദേഹത്തിൻെറ വിശ്വാസത്തിൻെറയും ഭക്തിയുടെയും, ഇൻഡ്യയുടെ മണ്ണിൽ അദ്ദേഹം ചെയ്തിട്ടുള്ള ജീവകാരുണ്യപ്രവൎത്തനങ്ങളുടെയും, സഹിച്ചിട്ടുള്ള കഷ്ടപ്പാടുകളുടെയും സ്മരണയാണു നമ്മുടെ ഹൃദയത്തിലൂടെ കടന്നുപോകുന്നതു്. ഇവയെ നിങ്ങൾ അനുകരിപ്പിൻ. 'നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്തു് അവരുടെ വിശ്വാസം അനുകരിപ്പിൻ' എന്നു് എബ്രായലേഖനത്തിൽ അപ്പോസ്തോലൻ നമ്മെ സൂക്ഷ്മതപ്പെടുത്തുന്നു. 'ക്രിസ്തുവിൽ ഞാനല്ലയോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചതു്; ആകയാൽ എൻെറ അനുകാരികൾ ആകുവിൻ' എന്നു വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരെ ഉത്ബോധിപ്പിക്കുന്നപ്രകാരം മാർ തോമ്മാ ശ്ലീഹാ നമ്മെയും അനുസ്മരിപ്പിക്കുന്നു എന്നു നിങ്ങൾ അറിയണം. ആകയാൽ മാർ തോമ്മാശ്ലീഹായുടെ മക്കളായ നിങ്ങൾ എന്നും അദ്ദേഹത്തിൻെറ അനുകാരികൾ ആയിരിക്കണം.

ഇന്നു ലോകസഭകളെല്ലാം നമ്മുടെ സഭയെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതിൻെറ പിന്നിൽ കിടക്കുന്ന കാരണം നാം ഒരു അപ്പോസ്തോലസ്ഥാപിതമായ—മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ—സഭയിലെ അംഗങ്ങളായിരിക്കുന്നതാണ്. പുരാതനങ്ങളായ ഗ്രീക്കു്, കോപ്ററിക്കു്, എത്യോപ്യാ, അർമീനിയാ എന്നീ സഭകളിലെ ഉന്നതസ്ഥാനീയരായ പ്രതിനിധികൾ ഈ അടുത്തുകഴിഞ്ഞകാലങ്ങളിൽ നമ്മുടെ സഭയെ സന്ദർശിക്കുകയും, അവരുടെ ബഹുമാനാദരവുകൾ പ്രകടിപ്പിക്കുകയും ചെയ്തതു് നമ്മുടെ സഭയുടെ അപ്പോസ്തോലികതയും പുരാതനത്വവും സത്യവിശ്വാസവും നിമിത്തമാണ്. ഇവയെ അഭംഗം കാത്തുസൂക്ഷിക്കുന്നതിൽ നമ്മുടെ ആയുഷ്ക്കാലത്തു നാം ആവതു ശ്രമിച്ചിട്ടുണ്ടു്. നിങ്ങളേവരും ഇതിൽ പ്രത്യേകം ശ്രദ്ധയും വിശ്വസ്തതയുമുള്ളവരായിരിക്കുമെന്നു നാം വിശ്വസിക്കുന്നു.

(മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ—
അന്ത്യകല്പനയിൽനിന്നും)

21-12-1963

**ച്ചും പള്ളിപ്രതിപുരുഷന്മാർ സമ്മേളിച്ചു കൃത്യനിർവ്വഹണം ചെയ്തു് അസ്സോസ്യേഷൻ വിജയകരവും അനുഗ്രഹപ്രദവുമാക്കിത്തീർക്കണമെന്നു ഞങ്ങൾ പ്രത്യേകം ഉത്ബോധിപ്പിച്ചുകൊള്ളുന്നു.**



# വാർത്തകളും കുറിപ്പുകളും

## ദാദർ പള്ളി—സാമൂഹ്യക്ഷേമ പരിപാടികൾ

ബോംബയിലെ ദാദർ ഓർത്തഡോക്സ്പള്ളിയുടെ സാമൂഹ്യ ക്ഷേമപരിപാടികൾ വികസിപ്പിക്കാൻ തീരുമാനിച്ചിരിക്കുന്നു. ഇടവകയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട നാടകസംഗീത പരിപാടികളിൽനിന്നു ലഭിച്ചപണം ഇതിലേക്കുവിനിയോഗിക്കപ്പെടുന്നതാണ്. ദാദാറിലെ ഡിസ്പെൻസറി വിപുലീകരിക്കുക, കല്യാണിലെ പ്രൈമറിസ്കൂൾ അപ്ഗ്രേഡു ചെയ്യുക, ചെമ്പൂരിലും ഗോറിഗോണിലും പുതുതായി കമ്മ്യൂണിററി സർവ്വീസ്സെൻററുകൾ ആരംഭിക്കുക എന്നിവയാണ് ഉടനടി നടത്താൻ ഉദ്ദേശിക്കുന്ന പരിപാടികൾ. ഒരു ലക്ഷം രൂപാ കമ്മററിക്കു ശേഖരിക്കുവാൻ കഴിഞ്ഞു. സുപ്രസിദ്ധ ഗായകനായ ശ്രീയേശുദാസ് & പാർട്ടിയുടെ ഗാനമേള വളരെയധികം പ്രശംസാർഹമായിരുന്നു.

## നട്ടാശ്ശേരി പള്ളിക്കൂദാശ

വിശാലമായി പുതുക്കി പണികഴിപ്പിച്ച നട്ടാശ്ശേരി സെൻറ്തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശയും പ. പരുമലതിരുമേനിയുടെ ഓർമ്മപ്പെരുനാളും നവംബർ 7-ം 8-ം തീയതികളിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. സന്ധ്യാപ്രാർത്ഥനയെ തുടർന്നു പള്ളിക്കൂദാശയുടെ പ്രഥമഭാഗം വന്ദ്യതിരുമേനി അനേകം പട്ടക്കാരുടെ സഹകരണത്തോടെ നിർവ്വഹിച്ചു.

**നട്ടാശ്ശേരിയിൽ പള്ളിസ്ഥാപിതമാകാൻ സംഗ**

തിയായ സാഹചര്യങ്ങളെ വിലയിരുത്തിക്കൊണ്ടു ഫാ.ററി. വി. ജോർജ്ജ് നെടുമാവു സുദീർഘമായി പ്രസംഗിച്ചു. ബേർശേബായിൽനിന്നും ഹാരാനിലേക്കു പുറപ്പെട്ട യാക്കോബ് ലൂസ് എന്നസ്ഥലത്തു രാപാർക്കവേകണ്ട മഹത്തായദർശനത്തെയും ലൂസ് ബഥേൽ ആയിത്തീർന്നതിനെയും ചൂണ്ടിക്കാണിച്ചുകൊണ്ട് നട്ടാശ്ശേരിയിൽ മുമ്പുണ്ടായിരുന്ന പ്രാർത്ഥനായോഗവും, സണ്ടേസ്കൂളും പുരോഗതിയിലേക്കു നടത്തിയ പ്രയാണത്തെ ഫാ. ജോർജ്ജ് വിശദീകരിച്ചു. ദേവലായം ദൈവത്തിന്റെ ഭവനവും സ്വർഗ്ഗത്തിന്റെ വാതിലുമാണെന്നു് പ്രസ്താവിച്ചു. ദൈവകൃപയുടെയും ഇടവകക്കാരുടെ അത്യദ്ധ്വാനത്തിന്റെയും ഫലമായ ഈ ദേവാലയം ഒരുമയുടെയും സ്നേഹത്തിന്റെയും ദൃശ്യമാണെന്നു് അദ്ദേഹം പറയുകയും, ഈ ഐകമത്യം എന്നാളും പുലർത്തിക്കൊണ്ടുപോകണമെന്നു് ഇടവകാംഗങ്ങളെ ഉത്ബോധിപ്പിക്കയും ചെയ്തു. 8—ാംതീയതി പ്രഭാതപ്രാർത്ഥനയെ തുടർന്നു് പള്ളിക്കൂദാശയുടെ ദ്വിതീയഭാഗം തിരുമേനി നിർവ്വഹിച്ചു. അനന്തരം വന്ദ്യതിരുമേനിയും ഫാദർ അലക്സാണ്ടർ മുറ്റുക്കിൽ, ഫാദർ ബഹനാൻ എന്നിവരും ചേർന്നു വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. വി. മൂറോനാൽ അഭിഷേചിക്കപ്പെട്ടിരിക്കുന്ന ദേവാലയത്തിൽദൈവം തമ്പുരാന്റെ നിരന്തര സാന്നിദ്ധ്യമുള്ളതിനാൽ ഭയഭക്തിയോടുകൂടെ മാത്രമെ ദേവാലയത്തിൽ പ്രവേശിക്കാവൂ എന്നു തിരുമേനി ജനക്കൂട്ടത്തെ അനുസ്മരിപ്പിക്കുകയും പള്ളിപണിക്കുവേണ്ടി വിവിധനിലകളിൽ അദ്ധ്വാനിക്കയും സഹായസഹകരണങ്ങൾ നൽകുകയും ചെയ്തവരെ അനുഗ്രഹിക്കുകയും ചെയ്തു. കോട്ടയത്തു നാഗമ്പടം അടുത്തു എം. സി. റോഡരികിൽ സ്ഥിതിചെയ്യുന്ന മനോഹരമായ ഈ ദേവാലയത്തിന്റെ നിർമ്മാണത്തിനു വെള്ളാപ്പള്ളി ബ്രദേഴ്സ് മുതലായ ഒട്ടനേകം സുഹൃത്തുക്കളുടെഉള്ളഴിഞ്ഞ സഹായസഹകരണങ്ങൾ ലഭിച്ചിട്ടുണ്ട് എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്.

## കണ്ണങ്കോട്ടു പള്ളിക്കൂദാശ

300—ൽപരം വർഷം പഴക്കമുള്ള കണ്ണങ്കോട്ടു സെൻറ്തോമസ് ഓർത്തഡോക്സ് പള്ളി മനോഹരവും ബൃഹത്തുമായി പണികഴിപ്പിച്ചിരിക്കുന്നു. അതിന്റെ കൂദാശ നവംബർ 10—ം11—ംതീയതികളിൽ പ. കാതോലിക്കാബാവാതിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും ദാനിയേൽ മാർ പീലിക്സീനോസ്, മാർ ക്റിലോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും സമംഗളം നിർവ്വഹിക്കപ്പെട്ടു. കൂദാശാർത്ഥം അടൂർ എത്തിയ വന്ദ്യതിരുമേനിമാരെ, കരുവാററാപള്ളിയിൽനിന്നും കണ്ണങ്കോട്ടുപള്ളിയിലേക്ക് ആഘോഷപൂർവ്വമായ വരവേല്പു നൽകി സ്വീകരിച്ചു. 11—ാം തീയതി ദേവാലയത്തിന്റെ കൂദാശ നിർവ്വഹിക്കപ്പെട്ടതിനെതുടർന്നു് മാർ പീലിക്സീനോസ്, മാർ ക്റിലോസ്, എന്നീ തിരുമേനിമാരും റവ. ഡോ. സി. ററി. ഈപ്പനുംചേർന്ന വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. പ. കാതോലിക്കാബാവാ തിരുമേനി ചെയ്ത പ്രസംഗത്തിൽ പള്ളിക്കുവേണ്ടി വിവിധനിലകളിൽ അദ്ധ്വാനിച്ച എല്ലാവരെയും അനുഗ്രഹിച്ചു. ഇഹത്തിലെ ദേവാലയം സ്വർഗ്ഗത്തിലേക്കുള്ള ഗോവേണിയാണെന്നും, ആ വിധത്തിൽ വിശ്വാസികൾ ദേവാലയം പ്രയോജനപ്പെടുത്തണമെന്നും കല്പിച്ചു. തിരുമേനി തുടർന്നു് ഇപ്രകാരം പ്രസ്താവിച്ചു 'പല സ്ഥലങ്ങളിലും ജനങ്ങൾ ബദ്ധപ്പെട്ടു പള്ളി പണിയിച്ചുകഴിഞ്ഞാൽ പിന്നെ പള്ളി പ്രമാണിത്വത്തിനുവേണ്ടിയുള്ള വടംവലിയാണു നടക്കുക. തൽഫലമായി കലഹങ്ങൾക്കു ദേവാലയം രംഗസ്ഥലമാവുകയാണ്. പള്ളിയും അതിന്റെ സ്വത്തുക്കളുമെല്ലാം ദൈവത്തിന്റെ വകയാണ്. എന്ന ബോദ്ധ്യം എല്ലാവരെയും ഭരിക്കണം. പള്ളി സ്നേഹത്തിന്റെയും, സമാധാനത്തിന്റെയും, ഒരുമയുടെയും സന്ദേശമാണു നമുക്കു നൽകുന്നതു്''.

കണ്ണങ്കോട്ട് ഇടവക കടമ്പനാട്ടുനിന്നും പിരിഞ്ഞതാണ്. കടമ്പനാട്ടുപള്ളിയിലെത്തി ദിവ്യാരാധനകളിൽ പങ്കെടുക്കുന്നതിനു സഹിക്കേണ്ടിവന്ന യാത്രാക്ലേശംമൂലം കണ്ണങ്കോട്ടുള്ള വിശ്വാസികളുടെ പ്രത്യേകിച്ച് സ്ത്രീജനങ്ങളുടെ പ്രാർത്ഥനാഫലമായാണ് 300വർഷങ്ങൾക്കുമുമ്പു പള്ളി സ്ഥാപിക്കാനിടയായതു് എന്നത്രേ പാരമ്പര്യം. ഇടവനമഠം വകയായിരുന്ന സ്ഥലം വാങ്ങിച്ചാണു പള്ളിപണിയിച്ചതു്. ഭക്തനും പണ്ഡിതനും പ്രസിദ്ധനുമായ കായങ്കുളം പീലിപ്പോസ് റമ്പാൻ ഈ പള്ളിയിൽ കബറടക്കപ്പെട്ടിരിക്കുന്നു. നവംബർ 10—ം 11—ം തീയതികൾ അദ്ദേഹത്തിന്റെ ഓർമ്മ ദിനങ്ങളാണ്. ഇദ്ദേഹം സുവിശേഷങ്ങൾ നാലും സുറിയാനിയിൽനിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്. ഈ പള്ളിയിലെ ഇപ്പോഴത്തെ പട്ടക്കാർ ബ. ഡോ. സി.ററി. ഈപ്പൻഅച്ചനും, ബ.കൊന്നയിൽ അബ്രഹാം അച്ചനുമാണ്.

പള്ളിക്കൂദാശയോടും പെരുനാളിനോടും അനുബന്ധിച്ച നവംബർ 7 മുതൽ തീയതികളിൽ നടത്തപ്പെട്ട പ്രസംഗയോഗങ്ങളിൽ മാർ ക്ലീമീസ് തിരുമേനി, ബ. സി. സഖറിയാറമ്പാച്ചൻ, ഫാ. എം. വി. ജോർജ്ജ്, ഫാ. ഇ. ഓ. തോമസ്, ശ്രീ. ഡി. മാത്യൂസ് എന്നിവർ പ്രസംഗിച്ചു. 11–ാം തീയതി ഉച്ച തിരിഞ്ഞു പ. ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട പൊതുസമ്മേളനത്തിൽ മാർ പീലിക്സിനോസ് തിരുമേനിയും, ഫീലിപ്പോസ് ക്രിസോസ്റ്റം എപ്പിസ്കോപ്പാ തിരുമേനിയും, ശ്രീ. എൻ അലക്സാണ്ടർ എം. എൽ. ഏ.യും, ഡോ. ജെ. അലക്സാണ്ടറും പ്രസംഗിച്ചു.

## കുരിശിൻതൊട്ടി പ്രതിഷ്ഠ, റാന്നി

കുറിയാനി ഇടവകക്കു് ഫാ. റി. ഇ. ജോർജ്ജ് അദ്ദേഹത്തിന്റെ പിതാവായ ശ്രീ തേവർവേലിൽ ഈശോയുടെ അഭീഷ്ടപ്രകാരം, ദാനമായി നൽകിയ സ്ഥലത്തു മാർ ഗീവറുഗീസ് സഹദായുടെ നാമത്തിൽ ഒരു കുരിശിൻതൊട്ടി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇതിന്റെ പ്രതിഷ്ഠാകർമ്മം ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ഒക്ടോബർ 25–ാംതീയതി നിർവഹിച്ചു.

## പരുമലപ്പെരുനാൾ

പ. മാർഗ്രീഗോറിയോസ് തിരുമേനിയുടെ 69–ാം ഓർമ്മപ്പെരുനാൾ നവംബർ 1–ം 2–ം തീയതികളിൽ ഭക്തിപൂർവ്വം കൊണ്ടാടപ്പെട്ടു. സന്ധ്യാപ്രാർത്ഥന, കബറിങ്കൽ ധൂപപ്രാർത്ഥന, എന്നിവയ്ക്കുശേഷം റാസ നടത്തപ്പെട്ടു. അനന്തരം കബറിടസന്നിധിയിൽ നടത്തപ്പെട്ട പ്രസംഗയോഗത്തിൽ ഫാദർ ജോർജ്ജ് നെടുമാവു്, റവ. ഡോ. ഫിലിപ്പ് പള്ളിച്ചിറ എന്നിവർ പ്രസംഗിച്ചു. വിവിധസ്ഥലങ്ങളിൽനിന്നു തടിച്ചുകൂടിയ ഭക്തജനങ്ങൾ രാത്രിമുഴുവൻ ജാഗരണപൂർവ്വം പ്രാർത്ഥിച്ചുകൊണ്ടിരുന്നു. 2–ാംതീയതി പ്രഭാതപ്രാർത്ഥനയെ തുടർന്നു് 6 മണിക്കു് പ. കാതോലിക്കാബാവാതിരുമേനി വി. കുർബ്ബാന അർപ്പിച്ചു. 8 മണിക്കു് ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലീമീസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ ചേർന്നു വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനമദ്ധ്യേ പരിശുദ്ധന്റെ അപദാനങ്ങളെയും മദ്ധ്യസ്ഥതയെയും പ്രകീർത്തിച്ചുകൊണ്ടു മാർ ക്ലീമീസ് തിരുമേനി പ്രസംഗിച്ചു. അഭൂതപൂർവ്വമായ ഒരു ജനക്കൂട്ടം പെരുനാളിൽ പങ്കെടുത്തു. മാർ ദീവന്നാസ്യോസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാർ സന്നിഹിതരായിരുന്നു.

പരുമലസിമ്മനാരിയുടെ കഴിഞ്ഞ ഒരു വർഷത്തെ വരവുചെലവുകണക്കു് അച്ചടിപ്പിച്ചു പെരുനാൾ ദിനത്തിൽ പ്രസിദ്ധംചെയ്തിരുന്നു. പ. പരുമല തിരുമേനിയുടെ നാമത്തിൽ പരുമലയിൽ പണികഴിപ്പിക്കുന്ന ആശുപത്രിക്കെട്ടിടത്തിന്റെ നിർമ്മാണച്ചെലവിലേക്കു സഭാമക്കളിൽനിന്നു സംഭാവനകൾ അഭ്യർത്ഥിച്ചുകൊണ്ടു് നിരണം ഇടവകയുടെ മാർതോമ്മാദീവന്നാസ്യോസു് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഒരു കല്പനയും ഉണ്ടായിരുന്നു. ആശുപത്രിക്കെട്ടിടത്തിന്റെ ഒന്നാമത്തെ നില പൂർത്തിയായിട്ടുണ്ടു്. പണി തുടർന്നുകൊണ്ടിരിക്കുന്നു.

2–ാംതീയതി ഉച്ചയോടുകൂടി പരുമല സിമ്മനാരി അങ്കണത്തിൽവച്ചു് മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ഒരു സമ്മേളനം പ. കാതോലിക്കാബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്നു. ഫാ. എം. വി. ജോർജ്ജ്, ശ്രീ. കെ. എം. തരകൻ എന്നിവർ പ്രസംഗിച്ചു. പത്തനതിട്ട, കൊട്ടാരക്കര എന്നീ കോളേജുകളിലെയും തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിലെയും അദ്ധ്യാപകാദ്ധ്യേതാക്കൾ തീർത്ഥയാത്രയായിട്ടാണു പെരുനാളിനു വന്നുചേർന്നതു്. വടക്കൻ പ്രദേശങ്ങളിൽനിന്നു് റവ. ഡോ. ഫിലിപ്പ് പള്ളിച്ചിറ ഒരു തീർത്ഥാടകസംഘത്തെ നയിച്ചിരുന്നു.

## പരുമല കബറിങ്കലേക്കു തീർത്ഥയാത്ര

തുമ്പമൺ മെത്രാസനത്തിലെ ആദ്ധ്യാത്മിക സംഘടനകളുടെ ആഭിമുഖ്യത്തിൽ കൈപ്പട്ടൂർ പള്ളിയിൽനിന്നും പരുമല കബറിടത്തിലേക്കു് ഒരു തീർത്ഥാടകസംഘം ഒക്ടോബർ 31–ാം തീയതി കാൽനടയായി പുറപ്പെട്ടു. പുത്തൻകാവു് ചെങ്ങന്നൂർ ബഥേൽ, പേരിശ്ശേരിപള്ളി, ചെങ്ങന്നൂർ വലിയ പള്ളി,

**For Favours Received**



P. C. John, Kalanjoor.

ചെങ്ങന്നൂർ ചെറിയപള്ളി, ഉമയാററുകര, മഴക്കീർ, തിരുമൂലപുരം, തിരുവല്ലാ സിംഹാസനപ്പള്ളി, പാലിയേക്കര എന്നീ പള്ളികൾ സന്ദർശിച്ചു പ്രാർത്ഥന നടത്തിയശേഷം തീർത്ഥാടകർ എം.ജി.എം. ഹൈസ്കൂളിലെത്തി വിശ്രമിച്ചു. വീണ്ടും കറ്റപ്പുറം, തിരുവല്ലാ തെക്കെപുത്തൻ, പുളിക്കീഴ്, വളഞ്ഞവട്ടം, നിരണം വലിയപള്ളി, എന്നീ പള്ളികൾ സന്ദർശിച്ചശേഷം കത്തിച്ചമെഴുകുതിരികളുമായി പരുമലയ്ക്കു യാത്ര തിരിച്ചു. നവംബർ 1—ാംതീയതി വൈകുന്നേരം പരുമല പള്ളിയിൽ എത്തി, ഗാനങ്ങളാലപിച്ചുകൊണ്ടു് പള്ളിക്കുചുററും പ്രദിക്ഷണം നടത്തി. തുടന്നു് വി. കബറിങ്കൽ നേർച്ചകാഴ്ചകളർപ്പിച്ചശേഷം പരുമല ആശുപത്രിക്കെട്ടിടത്തിൽ രാത്രിയിൽ വിശ്രമിച്ചു. നവംബർ 2—ാംതീയതി വി. കർബ്ബാനയിൽ സംബന്ധിച്ചു അനുഗ്രഹം പ്രാപിച്ചശേഷം തീർത്ഥാടകർ മടങ്ങിപ്പോയി.

പദയാത്രാസംഘത്തിനു് പുത്തൻകാവു പള്ളിയിൽനിന്നും, തിരുവല്ലാ പാലിയേക്കരപള്ളിയിൽനിന്നും, നിരണം വലിയ പള്ളിയിൽനിന്നും വിഭവസമൃദ്ധമായ ഭക്ഷണവും തുമ്പമൺ വലിയപള്ളി, കുളനട ചാപ്പൽ, മുളക്കുഴപള്ളി, ബഥേൽപള്ളി, പേരിശ്ശേരിപള്ളി, ചെങ്ങന്നൂർ ചെറിയപള്ളി, ഉമയാററുകരപള്ളി, മഴക്കീർ പള്ളി, തിരുമൂലപുരം പള്ളി, തിരുവല്ലാ സിംഹാസനപള്ളി, പുളിക്കീഴ്പള്ളി, വളഞ്ഞവട്ടം പള്ളി എന്നീ ദേവലായങ്ങളിൽനിന്നും ശീതളപാനിയങ്ങളും ലഘുഭക്ഷണങ്ങളും നൽകുകയുണ്ടായി. ഈ അനുഗ്രഹീതമായ പദയാത്രയിൽ ഏതാണ്ടു് 120പേർ സംബന്ധിച്ചിരുന്നു.

ഭവനദാനം:— പരേതനായ കുന്നിരിക്കൽ കെ. സഖറിയായുടെ (റാന്നി) അഭിലാഷപ്രകാരം കുന്നിരിക്കൽ കോളനിയിൽ പണികഴിപ്പിച്ച നാലുവീടുകൾ പരേതൻെറ ഒന്നാം ചരമവാർഷികമായ 1970 ഒക്ടോബർ 8—ാംതീയതി നിരണം ഇടവകയുടെ മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി നാലു പാവപ്പെട്ട കുടുംബങ്ങൾക്കു ദാനം ചെയ്തിരിക്കുന്നു. ദരിദ്രകുടുംബങ്ങളുടെ ആശ്വാസത്തിനായി ഈദൃശസൽകൃത്യങ്ങൾ അനുഷ്ഠിക്കുന്നതു് ധനവന്മാർ ഒരു മാതൃകയായി സ്വീകരിക്കേണ്ടതാണ്. 'ഈ ചെറിയവരിൽ ഒരുവനു നിങ്ങൾ ചെയ്യുതു്എനിക്കു ചെയ്തു' എന്നാണല്ലോ നമ്മുടെ കർത്താവു് അരുളിച്ചെയ്തിരിക്കുന്നതു്.

# പുരോഗമിക്കുന്ന മദ്രാസ് ഇടവക

(ഫാദർ ററി. വി. ജോർജ്ജ്, നെടുമാവ്)

(മുൻ ലക്കത്തിൽനിന്നു തുടർച്ച)

പള്ളിയും ഇടവകയും സംബന്ധിച്ച എല്ലാ കാര്യങ്ങളിലും നിരന്തരം സശ്രദ്ധ പതിപ്പിച്ചുകൊണ്ടിരിക്കുന്ന ബ. വികാരി അച്ചന്റെ സനിഷ്കർഷമായ മേൽനോട്ടം ഈ ഗായകസംഘത്തിന്റെ മേന്മയ്ക്കുണ്ടെന്നുള്ളത് എടുത്തുപറയേണ്ടിയിരിക്കുന്നു; അച്ചൻ ഒരു നല്ല ഗായകനുമാണ്.

1916-ൽ മദ്രാസ് ഇടവക രൂപംധരിച്ചു. പ്രഥമ വികാരി ഇപ്പോഴത്തെ പൗരസ്ത്യകാതോലിക്കാബാവാ തിരുമേനി—അന്ന് ഔഗേൻ റമ്പാച്ചൻ—ആയിരുന്നു എന്ന വസ്തുത ഇടവകാംഗങ്ങൾ അഭിമാനപുരസരം അനുസ്മരിക്കുന്നു. ഫാദർ ററി. ജി. കോശി, (തുമ്പമൺ) ഫാദർ ററി. ഐ. ജോസഫ് മുതലായ പ്രഗത്ഭന്മാരായ പട്ടക്കാർ ഇവിടെ ശുശ്രൂഷിച്ചിട്ടുണ്ട്.

നമുക്കു പ്രത്യേകം ശവക്കോട്ടയില്ല. കിൽപോക്കിലുള്ള വിശാലവും ഉദ്യാനഭംഗി തികഞ്ഞതുമായ പൊതു സിമിറററിയാണു നാമും ഉപയോഗിക്കുന്നതു്. വെല്ലൂരിലെയും മദ്രാസിലെയും സിമിറററികൾ കണ്ടപ്പോൾ തോന്നി, സിമിറററിയുടെ പരിരക്ഷണത്തിൽ നമ്മുടെ കേരള ഇടവകകൾ എത്രമാത്രം ശ്രദ്ധിക്കേണ്ടതുണ്ടെന്ന്.

## ആത്മീയ പ്രസ്ഥാനങ്ങൾ

ഇടവകയുടെ വിവിധ ഭാഗങ്ങളിലായി നടത്തപ്പെടുന്ന പത്തു സൺഡേസ്കൂളുകളിൽ പ്രതിഭാശാലികളായ യുവജനങ്ങൾ ഉത്സാഹപൂർവ്വം സേവനം ചെയ്യുന്നു. മാസത്തിലൊരിക്കൽ അവർ സമ്മേളിച്ചു ചർച്ചകൾ നടത്തിയും അദ്ധ്യാപകക്ലാസ്സുകൾ ഏർപ്പെടുത്തിയും മാതൃകാപാഠങ്ങളെടുത്തും പ്രചോദനം ഉൾക്കൊള്ളുന്നു. പൈതങ്ങളെ വേദപാഠക്ലാസ്സുകളിലേക്കു് അയക്കുന്നതിൽ മാതാപിതാക്കളും ഉത്സുകരാണ്. ഇതു നമ്മുടെ പല ഇടവകകളിലെയും മാതാപിതാക്കളുടെ സശ്രദ്ധയെ ആകർഷിക്കേണ്ട ഒരു സംഗതിയത്രേ. വർഷംതോറും ആയിരം രൂപയിൽ കുറയാതെ സൺഡേസ്കൂളിനുവേണ്ടി പള്ളിയിൽനിന്നും ചെലവുചെയ്യുന്നു. ഇതു കൂടാതെ സഭാസ്നേഹികളായ ഔദാര്യമതികൾ കുട്ടികൾക്കു പലഹാരങ്ങൾ നൽകിയും, പ്രത്യേക സമ്മാനങ്ങൾ ഏർപ്പെടുത്തിയും മററും പ്രോത്സാഹിപ്പിക്കുന്നു. സൺഡേസ്കൂളുകൾക്കു് ഒരു റോളിംഗ് ഷീൽഡ് ഏർപ്പെടുത്തിയിട്ടുണ്ട്. ഈ വർഷം പെരമ്പൂർ സൺഡേസ്കൂളിനാണതു ലഭിച്ചതു്.

ഭംഗിയായി നടത്തപ്പെടുന്ന നാലു മർത്തമറിയം സമാജങ്ങളുണ്ട്. അഭ്യസ്ഥവിദ്യരും സംസ്ക്കാര സമ്പന്നരുമായ വനിതകൾ ഇതിൽ പങ്കെടുക്കുന്നു. ഇടവകയുടെ ക്ഷേമത്തെ മുൻനിർത്തി സേവനം ചെയ്യുന്നതിൽ വനിതാസമാജാംഗങ്ങൾ ഉത്സുകരാണ്.

നാലു പ്രാർത്ഥനായോഗങ്ങളും രണ്ടു സ്പെഷ്യൽ യോഗങ്ങളും സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. പള്ളിക്കമ്മററി അംഗങ്ങളാണ് പ്രാർത്ഥനായോഗങ്ങളുടെ ചുമതല വഹിക്കുന്നതു്. കേരളത്തിൽ ചില ഇടവകകളിൽ ആത്മീയ പ്രസ്ഥാനങ്ങൾ വേരോടി അല്പം വളർന്നുകഴിഞ്ഞാൽ അവ ഏതാണ്ടു സ്വതന്ത്ര സ്ഥാപനങ്ങൾപോലെയാണ്! അന്യ ഇടവകാംഗമാണ് വികാരിയെങ്കിൽ പറകയും വേണ്ടാ. ''അച്ചനെന്താകാര്യം?'' ഇതാണു ചിന്താഗതി, എന്നാൽ പൊതുരംഗങ്ങളിൽ പറയും അച്ചൻ സഹകരിക്കുന്നില്ലെന്ന്! അച്ചനെ ആവുന്നതും അടുപ്പിക്കാതെയും തൊടുവിക്കാതെയും ഇരിക്കണം എന്നതാണു ചില 'മിടുക്ക' ന്മാരുടെ ഉള്ളിലിരിപ്പ്. മദ്രാസിൽ ഈ പ്രവണതയില്ല. എല്ലാ പ്രസ്ഥാനങ്ങളും വികാരിയുടെ സമർത്ഥമായ നേതൃത്വത്തിൽതന്നെ.

## വിദ്യാർത്ഥി പ്രസ്ഥാനം

ഇടവകയിലെ വിദ്യാർത്ഥിപ്രസ്ഥാനം, പ്രസ്താ

FOR FAVOURS RECEIVED







M. S. Scariah, (M. P.). — A Firm believer, Nagapur. — K. V. Mathew, Bombay.

വാർഹമായ ഒന്നാണ്. ഭക്തിജനകങ്ങളും വിജ്ഞാനവർദ്ധകങ്ങളുമായ കോൺഫ്രൻസുകളും സ്റ്റഡീക്ലാസ്സുകളും നടത്തപ്പെടുന്നു. 250-ൽ പരം വിദ്യാർത്ഥീവിദ്യാർത്ഥിനികൾ അംഗങ്ങളായുണ്ട്. പ്രസ്ഥാനത്തിൻെറ അദ്ധ്യക്ഷൻ വികാരി അച്ചൻതന്നെ. വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ വകയായി ഒരു മാസികതുടങ്ങിയിട്ടുണ്ട്.

## ജീവകാരുണ്യ പ്രവൎത്തനങ്ങൾ

പള്ളിയുടെ കുരിശിൻതൊട്ടിയിൽനിന്നു കിട്ടുന്ന വരുമാനം സാധുജനോദ്ധാരണത്തിനായി വേർതിരിച്ചിരിക്കയാണെന്നാണ് വികാരി അച്ചനിൽനിന്നു മനസ്സിലാക്കാൻ സാധിച്ചതു്. ഇതുകൂടാതെ കഴിഞ്ഞ നോമ്പവ ആഴ്ചയിൽ ഭക്ഷണവർജ്ജനംമൂലം ഓരോഭവനത്തിലുമുണ്ടാകുന്ന മിച്ചം (പണം) കവറിലിട്ട പള്ളിയിലെത്തിക്കുന്നു. ഈ രണ്ടിനങ്ങളും സാധുക്കളായ കുട്ടികളുടെ വിദ്യാഭ്യാസം, പാവപ്പെട്ടവർക്കു് വീട്ടുവാടക, രോഗചികിത്സ ആദിയായവയ്ക്കായി വിനിയോഗിക്കപ്പെടുന്നു. ഇതു് വികാരിയുടെ പൂർണ്ണ സ്വാതന്ത്ര്യത്തിലാണ്. ഇടവകാംഗങ്ങളും അല്ലാതെയുമായി അർഹിക്കുന്നവർ ആരെല്ലാമെന്നറിവാൻ വികാരി മററാരെക്കാളും ചുമതലപ്പെട്ട ആളാണല്ലോ. സാധുജനോദ്ധാരണാർത്ഥമുള്ള പ്രസ്ഥാനങ്ങൾ സംഘടിപ്പിക്കയും പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുകയും ചെയ്യേണ്ടതു് ഓരോ ഇടവകക്കാരുടെയും മാററിവച്ചുകൂടാത്ത ചുമതലയാണെന്നുള്ളതു് ഓർത്തിരിക്കേണ്ടതാണ്. പള്ളികൾ മുതൽ കൂട്ടുവാനും വലിയ എടുപ്പുകൾ നിർമ്മിക്കുവാനും ശ്രമിക്കുന്നതിനെക്കാളാവശ്യം ഇതല്ലയോ?

## സർവ്വീസ് സെൻറർ

''കുററികളെ ഉറപ്പിക്കുക, കയറുകളെ നീട്ടുക'' എന്നു് പ്രവാചകനായ യെശയ്യാ ഉത്ബോധിപ്പിച്ചിരിക്കുന്ന പ്രകാരം മദ്രാസ് ഇടവകയുടെ പ്രവർത്തനം സുദൃഢവും വ്യാപകവുമാക്കുന്നതിൽ ഇടവകാംഗങ്ങൾ ബദ്ധശ്രദ്ധരാണ്. നമ്മുടെ പിതാവായ മാർതോമ്മാശ്ലീഹായുടെ പാദസ്പർശത്താൽ അനുഗ്രഹീതവും തൻെറ പ്രേഷിതകേന്ദ്രമെന്ന നിലയിൽ പ്രഖ്യാതവും അന്ത്യജീവിതരംഗം എന്ന നിലയിൽ സ്മരണീയവുമായ സെൻറ്തോമസ് മൗണ്ടിന സമീപം—അൽപ്പം തെക്കോട്ടുമാറി—25 സെൻറുസ്ഥലം കുബേര മുനസ്വാമി എന്ന ഔദാര്യനിധിയായ ഒരു ഹൈന്ദവ സുഹൃത്തു് നമ്മുടെ ഇടവകയ്ക്കു ദാനമായി നൽകിയിട്ടുണ്ട്. തൊട്ടുതന്നെ 10സെൻറുസ്ഥലം വിലയ്ക്കും. നല്ല ചേതോഹരമായ ഭൂപ്രദേശം. ഇവിടമെല്ലാം Housing Colony യാണ്. നമുക്കു ലഭിച്ചിട്ടുള്ള സ്ഥലത്തു് നല്ല മനോഹരമായ ഒരു പള്ളി പണിയിക്കുന്നതിനുള്ള പ്ലാൻ തയ്യാറാക്കിയിട്ടുണ്ട്. വലുതും കമനീയവുമായ ഒരു കുരിശിൻതൊട്ടി ഇതിനകം സ്ഥാപിച്ചുകഴിഞ്ഞു. അതിൻെറ കൂദാശ ഇടവകമെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ബ. അപ്രേം അബൂദി റമ്പാച്ചൻെറയും അനേകം പട്ടക്കാരുടെയും സഹകരണത്തിലും നമ്മുടെ ഇടവകാംഗങ്ങളും അല്ലാതെയുമായി ഒരു വലിയ ജനക്കൂട്ടത്തിൻെറ സാന്നിദ്ധ്യത്തിലും നിർവ്വഹിച്ചു. പാഴ്സനേജിൻെറ പണി ഉടനടി ആരംഭിക്കും. പുതിയ പള്ളിയുടെ പണി പൂർത്തിയാകുന്നതുവരെ താൽക്കാലിക ചാപ്പലായിട്ടുപയോഗിക്കത്തക്കവിധമാണ് പാഴ്സനേജ് നിർമ്മിക്കുന്നതു്. സമീപത്തായി ഒരു കിണററിൻെറ പണി നടന്നുകൊണ്ടിരിക്കുന്നു. വി. മർത്തോമ്മാശ്ലീഹായുടെപ്രേഷിത ചൈതന്യത്തിൻെറ പ്രതീകമെന്ന നിലയിൽ പ്രശോഭിക്കുന്ന ഒരു ദേവാലയവും നല്ല വികസനസാദ്ധ്യതയുള്ള ഇടവകയുമായിരിക്കും ഇതു്. സെമ്പിയത്തു് 25000രൂപയ്ക്കു്ഒരു സ്ഥലം വാങ്ങിയിട്ടുണ്ട്; അവിടെ ഒരു ചാപ്പൽ സ്ഥാപിക്കുവാനാണ്. പള്ളികളും സമുദായത്തിനും നിലംപുരയിടങ്ങൾ സമ്പാദിച്ചിട്ടു് അവ ആദായമാർഗ്ഗങ്ങളാകട്ടെ എന്നുകരുതി പാട്ടത്തിനു് ഏല്പിക്കുകയും ഒടുവിൽ കൈവശക്കാരൻ ഉടമസ്ഥനായിത്തീരുകയും, അന്തരഞ്ജനശ്രമത്തിൽ കിട്ടുന്ന തുക കൈപ്പററി യഥാർത്ഥ ഉടമയ്ക്കു് വസ്തു കൈവിടപ്പെട്ടുപോകയും ചെയ്യുന്ന ദുരദൃഷ്ടം ഉണ്ടാകാതെ, ആവശ്യാർത്ഥമുള്ളവ സമ്പാദിക്കുകയും അവ ശരിയായി വിനിയോഗിക്കുകയും ചെയ്യുന്നതായാൽ ഒരിക്കലും നഷ്ടം നേരിടുകയില്ല. ഇവ്വിധം ഒരു കെടുതി മദ്രാസ് ഇടവകയ്ക്കു സംഭവിക്കുമെന്നു വിചാരിപ്പാനില്ല. ധനസമ്പാദനമല്ല, പ്രയോജനപ്രദമായ വിനിയോഗമായിരിക്കണം നമ്മുടെ ലക്ഷ്യം.

## പള്ളികളും ഇടവകകളും

ബ്രോഡ്‌വേയിലെ പള്ളിയുടെ ഉപപള്ളികളായി തിരുവട്ടിയൂരും താംബരത്തും പള്ളികൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ആവഡി, വെപ്പേരി എന്നിവിടങ്ങളിൽ കോൺഗ്രിഗേഷനുകൾ സംഘടിപ്പിക്കപ്പെട്ടിരിക്കുന്നു. ഈ രണ്ടു സ്ഥലത്തും പള്ളികൾ പണിയിക്കപ്പെടും.

# വിട്ടുവീഴ്ചാമനോഭാവം

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

അഭിപ്രായവ്യത്യാസങ്ങളും ഭിന്നതകളും ഒത്തുതീർപ്പിൽ എത്തിക്കുമ്പോൾ വിട്ടുവീഴ്ചാമനോഭാവം പ്രദർശിപ്പിക്കണമെന്ന സാധാരണ പറഞ്ഞുകേൾക്കാറുണ്ട്. അതു വേണ്ടതാണ്. രണ്ടുതടികൾ തമ്മിൽ യോജിപ്പിക്കുമ്പോൾ രണ്ടിന്റെയും അഗ്രം തമ്മിൽ ചേർന്നിരിക്കുവാൻ കുറേശ്ശെ മുറിച്ചുകളയും. ഒട്ടുംതന്നെ മുറിക്കാതിരിക്കയാണെങ്കിൽ തമ്മിൽ യോജിപ്പിക്കാൻ സാദ്ധ്യമല്ല. രണ്ടിലധികം സ്ഥാപനകളെയോ, കമ്പനികളെയോ, സൊസൈറ്റികളെയോ യോജിപ്പിക്കേണ്ടതായ ഘട്ടങ്ങളിൽ ഓരോന്നിന്റെയും താല്പര്യങ്ങളിൽ കുറേശ്ശെ വിട്ടുവീഴ്ചകൾ വരുത്താതെ സാധിക്കയില്ല. മതസംബന്ധമായ കാര്യങ്ങളിലും വിട്ടുവീഴ്ച ഒരു പ്രധാന പ്രശ്നമായി വരുന്ന സന്ദർഭങ്ങൾ ധാരാളം ഉണ്ടാകാറുണ്ട്. മതത്തിന്റെ ഘടകങ്ങളിൽ Essentials എന്നും Non-Essentials എന്നും രണ്ടുവിഭാഗങ്ങളുണ്ട്. അവയിൽ Non-Essentials ആയിട്ടുള്ള സംഗതികൾ പൊതുവായ ഒരു വലിയ കാര്യസാദ്ധ്യത്തിനുവേണ്ടി രൂപഭേദം ചെയ്കയോ, കുറവുവരുത്തുകയോ ചെയ്യാവുന്നതാണെന്ന വി. വേദത്തിൽനിന്ന നമുക്ക ഗ്രഹിക്കാം. ദൈവകല്പനകളെക്കാൾ പൂർവ്വികരുടെ മാമൂലുകൾക്ക് യഹൂദന്മാർ പ്രാധാന്യം നൽകിയിരുന്നതിനെ കർത്താവുതന്നെ നിശിതമായി വിമർശിച്ചിട്ടുണ്ട് (മത്താ—15:3, 21:1—33). കർത്താവ് കല്പനകളെയും, നിയമങ്ങളെയും പാലിക്കുന്നവനും കുടുംബത്തിന്റെയും സഭയുടെയും സമൂഹത്തിന്റെയും രാജ്യത്തിന്റെയും ആചാരത്തിനു വിധേയമായി പെരുമാറുന്നവനും ആയിരുന്നു. എന്നാൽ കൈ കഴുകാതെ ഭക്ഷിക്കുക, ശാബത്തുദിവസത്തിൽ രോഗശാന്തി നൽകുക, ചുങ്കക്കാരോടും പാപികളോടുംകൂടെ പ

ഓരോ ഇടവകയിലും 200-ഉം 300-ഉം ഇടയ്ക്ക് അംഗങ്ങളുണ്ട്. ബ്രോഡ്‌വേപള്ളിവികാരി മദ്രാസ് ആകമാന ഇടവകയുടെ വികാരിയും മറ്റു പള്ളികളിലെ അച്ചന്മാർ ഉപവികാരിമാരുമായിരുന്നു കുറേനാൾ മുമ്പുവരെ. എന്നാൽ പ്രധാന വികാരിയുടെ അഭ്യർത്ഥന സ്വീകരിച്ച് ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ഉപ ഇടവകകളെ സ്വതന്ത്രങ്ങളാക്കി ഉയർത്തിയിരിക്കയാണ്. എങ്കിലും ബ്രോഡ്‌വേപ്പള്ളിയിലെ വികാരിയെ ഒരു ജ്യേഷ്ഠസഹോദരൻ എന്ന നിലയിൽ ഈ പള്ളികളിലെ വികാരിമാർ ആദരിക്കുകയും അദ്ദേഹത്തിന്റെ ഉപദേശം ആരായുകയും ചെയ്യുന്നു. പട്ടക്കാരുടെയും ജനങ്ങളുടെയും ഐക്യബോധവും സ്നേഹവും പള്ളിഇടവകകളെ പരസ്പരം ബന്ധിപ്പിച്ചു നിർത്തിയിരിക്കുന്നു.

പുണ്യശ്ലോകനായ മാർ തേവോദോസ്യോസ് തിരുമേനിയാണ് ബാഹ്യകേരള ഇടവകകളെ സംഘടിപ്പിച്ചത്. കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനി ബാഹ്യകേരളഇടവകകളെ ഒരു മെത്രാസനമായി ഉയർത്തി. അങ്ങിങ്ങായി പത്തോ പന്ത്രണ്ടോ ഇടവകകൾ മാത്രമാണ് പത്തുപന്ത്രണ്ടുവർഷങ്ങൾ മുമ്പ് ബാഹ്യകേരളത്തിൽ ഉണ്ടായിരുന്നത്. ഊർജ്ജസ്വലനും കർമ്മധീരനുമായ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി ഭരണഭാരമേറ്റതോടുകൂടി—കഴിഞ്ഞ ഒരു വ്യാഴവട്ടക്കാലംകൊണ്ട്—ബാഹ്യകേരള മെത്രാസനത്തിനുണ്ടായിട്ടുള്ള അഭിവൃദ്ധി പ്രശംസാർഹമാണ്. ഇപ്പോൾ നമ്മുടെ സഭയ്ക്കു സ്വന്തമായി 45 പള്ളികളും മറ്റു പള്ളിക്കാരെ ആശ്രയിക്കുന്ന 81 കോൺഗ്രിഗേഷനുകളും ഉണ്ട്. എന്നാൽ പട്ടക്കാരുടെ സംഖ്യ നാൽപ്പത്തൊൻപതുമാത്രം. അഭ്യസ്തവിദ്യരും സംസ്കാരസമ്പന്നരും സേവനസന്നദ്ധരുമായ പട്ടക്കാർ മുമ്പോട്ടു വരേണ്ടിയിരിക്കുന്നു. ബാഹ്യകേരള മെത്രാസനത്തിന്റെ വളർച്ചയുടെ വേഗത കണക്കിലെടുത്താൽ അത്ര വിദൂരമല്ലാത്ത ഭാവിയിൽ ബാഹ്യകേരളം ഒന്നിലധികം ഭദ്രാസനങ്ങളായി വളരുന്നതാണ്. ആ പുരോഗതിയിൽ മദ്രാസ് ഇടവകയ്ക്കു വഹിപ്പാനുള്ള പങ്ക് നിർണ്ണായകവും സുപ്രധാനവുമായിരിക്കും.



## FOR FAVOURS RECEIVED







P.V.Beena, Cherai. — A Firm Believer from Singapore.

ത്തിഭോജനം ചെയ്യുക, അനുതപിച്ച കൊടുംപാപികളെ ശിക്ഷിക്കാതെ പാപമോചനം കൊടുക്കുക എന്നിങ്ങനെയുള്ള കാര്യങ്ങൾ ചെയ്തതു് യഹൂദന്മാർക്കുണ്ടായിരുന്ന ധാരണകൾക്കു് വിപരീതമായിരുന്നു. ഇക്കാര്യങ്ങളിൽ തന്നെ വിമർശിക്കുവാൻ വന്നവരോടു താൻ ചോദിച്ചിട്ടുള്ള ചോദ്യങ്ങൾക്കു് ഉത്തരംകൊടുക്കാൻകഴിയാതെ അവർ കുഴങ്ങി. Essentials ഏവയെന്നും Non–Essentials ഏവയെന്നും അവരെ ഗ്രഹിപ്പിക്കുവാൻ ഉപമകൾ പറഞ്ഞും നേരിട്ടു ശാസിച്ചും, അത്യാവശ്യമല്ലാത്ത കാര്യങ്ങളെ നിർബന്ധിതമാക്കാതെയും, അനാവശ്യകാര്യങ്ങളെ തള്ളിക്കളഞ്ഞും, അത്യാവശ്യകാര്യങ്ങൾ നടത്തുന്നതിനു് തീക്ഷ്ണത പ്രകടിപ്പിച്ചും താൻ ഉപദേശിക്കയും പ്രവർത്തിക്കയുംചെയ്തുപോന്നു. വി. പൗലൂസ് അപ്പോസ്തോലൻ Non–Essentials ആയിട്ടുള്ള പലതും സന്ദർഭോചിതമായി പ്രവർത്തിക്കുവാൻ തക്ക വിശാലബുദ്ധി കാണിക്കുന്നവനായിരുന്നു. പുറജാതികളിൽനിന്നും ക്രിസ്ത്യാനികളാകുന്നവർക്കു ചേല ചെയ്യേണ്ട ആവശ്യമില്ലെന്നു് യെറുശലേം സുന്നഹദോസ് നിശ്ചയിച്ചു് പൊതുകല്പന അയച്ചുകഴിഞ്ഞിട്ടും (അപ്പോ. 15:22 – 29) തീമോത്തിയോസിന്റെ ചുറ്റുപാടുകൾകണ്ടു് അവനെ ചേല ചെയ്യിക്കുന്നതിനു വി. പൗലൂസ് മടിച്ചില്ല. (അപ്പോ. 16:3) ക്രിസ്ത്യാനികൾക്കു യഹൂദ പാരമ്പര്യങ്ങൾ ആവശ്യമില്ലെന്നറിഞ്ഞിട്ടും ചില ദുർഘടങ്ങൾ ഒഴിവാക്കാനായി ദേവാലയത്തിൽ നേർച്ചയുള്ള നാലുപേരെ കൂട്ടിക്കൊണ്ടുപോയി ശുദ്ധീകരണവഴിപാടുകൾ നടത്തി (അപ്പോ. 21:26). വിഗ്രഹാർപ്പിതവസ്തുക്കൾ ഭക്ഷിക്കുന്നതുകൊണ്ടു സഹോദരന്മാർക്കു് ഇടർച്ച വരുമെങ്കിൽ അവരുടെ മുമ്പിൽവച്ചു തിന്നരുതെന്നും (1. കോരി. 8:9,) അല്ലാത്തപ്പോൾ മനസ്സാക്ഷിയുടെ Guidance അനുസരിച്ചു് ചെയ്യാമെന്നും ഉപദേശിച്ചിരിക്കുന്നു. ഇതിൽനിന്നെല്ലാം വ്യക്തമാകുന്നതു് അപ്രധാനങ്ങളായ കാര്യങ്ങൾക്കു പ്രാധാന്യംകൊടുക്കരുതെന്നും, അവയെല്ലാം സ്ഥലവും സന്ദർഭവും അനുസരിച്ചും Common sense ഉപയോഗിച്ചും പ്രവർത്തിക്കണമെന്നുമാണു്. വിട്ടുവീഴ്ചകൾ വേണ്ടിവരുന്നകാര്യങ്ങൾ അപ്രധാനങ്ങളായവയിൽപെടും.

എന്നാൽ പരമപ്രധാനങ്ങളായ സംഗതികളിൽ വിട്ടുവീഴ്ചയ്ക്കു സ്ഥാനമില്ല എന്നു വി. വേദം നമ്മെപഠിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ ദൈവത്വം നാം വിശ്വസിച്ചിരിക്കേണ്ട അപരിത്യാജ്യമായ ഒരു വിശ്വാസസത്യമാകയാൽ അപ്പോസ്തോലന്മാരെ ആദ്യമായി ആ വിശ്വാസത്തിൽകൊണ്ടുവരുവാൻ കർത്താവ് പരിശീലനംകൊടുത്തു. തന്റെ മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം, പുനരാഗമനം ഇവയിൽ വിശ്വസിച്ചിരിക്കേണ്ടതും ഇവയെല്ലാം നമ്മുടെ രക്ഷയോടു ബന്ധപ്പെട്ടതാണെന്നു് ഉറച്ചിരിക്കേണ്ടതും അത്യാവശ്യമാകയാൽ അവയെക്കുറിച്ചുള്ള പ്രബോധനങ്ങൾ സ്വർഗ്ഗാരോഹണത്തിനുമുമ്പുള്ള നാല്പതുദിവസങ്ങളിൽ അവർക്കുകൊടുത്തു. വി. മാമോദീസാ, വി. കുർബ്ബാന, ഏറ്റുപറച്ചിൽമുതലായ കൂദാശകളെ പരാമർശിക്കുന്നിടത്തെല്ലാം 'ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു' എന്നു സുശക്തമായ ഭാഷയിൽ സ്ഥിരീകരിക്കുന്നു. (യോഹ. 3:5 യോഹ. 6:32) ഇതൊക്കെ കഠിനവാക്കാണു്, യോജിക്കുവാൻ നിവൃത്തിയില്ലാത്തതാണു് എന്നു പറഞ്ഞു പല ശിഷ്യന്മാരും പിൻവാങ്ങിപ്പോയി (യോ. 6:66) എങ്കിലും ആരെയെങ്കിലും പ്രീതിപ്പെടുത്താനോ അനുഗാമികളുടെ അംഗസംഖ്യ വർദ്ധിപ്പിക്കാനോവേണ്ടി കർത്താവു് യാതൊരു വിട്ടുവീഴ്ചാമനോഭാവവും കാണിച്ചിരുന്നില്ല. ചില്ലറ വിട്ടുവീഴ്ചകൾ Essentials–ൽ ചെയ്യാമായിരുന്നെങ്കിൽ അനേകം അനുഗാമികളെയും നല്ലൊരു ശിഷ്യസമ്പത്തിനെയും സമ്പാദിക്കാമായിരുന്നു. ആ വിധത്തിലുള്ള അനുയായികളുടെ പെരുപ്പമോ, പുകഴ്ചയും Credit–ം നേടാനുള്ള മാർഗ്ഗങ്ങളോ ക്രിസ്തീയസഭയുടെ ആദർശമല്ല. പൂർവികപിതാക്കന്മാർ വിശ്വാസതത്വങ്ങൾക്കുവേണ്ടി വീറോടെ വാദിച്ച കാലഘട്ടങ്ങളിൽ ''ഹോമോ ഊസിയോസ്''–''ഹോമോയ് ഊസിയോസ്'' എന്നീ നിർവചനങ്ങളുടെ അവതരണത്തിൽ വെറും i–അയോട്ടാ–യ്ക്കുവേണ്ടി 'കടിപിടി'കൂടിയവർ എന്നു ചിലർക്കു തോന്നിയെങ്കിലും അതിന്റെയെല്ലാം പിൻപിൽ കിടക്കുന്ന ഗഹനങ്ങളായ തത്വങ്ങൾ നിലനിന്നതു് ആ 'കടിപിടി'കൊണ്ടാണു്. വിശ്വാസത്തിന്റെ അടിസ്ഥാനതത്വങ്ങളിൽ വിട്ടുവീഴ്ചാമനോഭാവം കാണിക്കുന്നതു് ദൈവേഷ്ടത്തിനു പ്രതികൂലമാകയാലാണു് വി. യോഹന്നാൻ ശ്ലീഹായും (2 യോഹ. 10). വി. പത്രോസ്ശ്ലീഹായും (2 പത്രോ. 2:2) വി. പൗലോസ്ശ്ലീഹായും (1. തീമോ. 1:19–20) അതിനെക്കുറിച്ചു് ശക്തിയായ ഭാഷയിൽ ശാസിക്കുന്നതു്.

ആധുനിക ക്രൈസ്തവ സഭാംഗങ്ങളിൽ നാം സാധാരണ കേൾക്കാറുള്ള ഒരു പല്ലവിയാണു് ഐക്യത്തിനുവേണ്ടി വിട്ടുവീഴ്ചാമനോഭാവം കാണിക്കണമെന്നുള്ളതു്. വിട്ടുവീഴ്ചാമനോഭാവം ഇല്ലാത്തവരെ ദുഃശാഠ്യക്കാരെന്നും പിന്തിരിപ്പന്മാരെന്നും മുദ്രയടിക്കുന്നവരെ നാം പരി

മണലാരണ്യത്തിലെ മഹർഷിമാർ

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## ജീവിതസായാഹ്നം

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

ഒരിക്കൽ സൈന്യാധിപൻെറ നിർബ്ബന്ധപൂർവ്വമായ അഭ്യർത്ഥനയെ ആദരിച്ച് അദ്ദേഹം സെപ്പിനവെളിയിൽവന്ന പട്ടാളക്കാരോടു രക്ഷയെപ്പററിയും അവരുടെ ചുമതലകളെപ്പററിയും ചുരുങ്ങിയ വാക്കുകളിൽ

ശോധിക്കുമ്പോൾ പ്രധാനങ്ങളും അപ്രധാനങ്ങളുമായ കാര്യങ്ങൾ ഏതുവയെന്ന് അറിയാൻ പാടില്ലാത്തവരാണ് അവരിൽ അധികംപേരും എന്ന മനസ്സിലാക്കാം. പണം, പ്രതാപം, അഭിമാനം, അധികാരം ഇക്കാര്യങ്ങളിൽ വിട്ടുവീഴ്ചാമനോഭാവം കാണിക്കാമെങ്കിൽ പല പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും. ''വിശ്വാസകാര്യങ്ങൾ സാരമുള്ളതല്ല അവയിൽ വിട്ടുവീഴ്ചചെയ്യണം'' എന്ന പ്രഖ്യാപിക്കുന്ന ചില പ്രധാനികളും പ്രമാണികളും, അവരുടെ സ്വന്തം പ്രതാപം അഭിമാനം അധികാരം എന്നീ കാര്യങ്ങൾ വരുമ്പോൾ യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറല്ല എന്ന കാണാം. ''ആരാൻെറയും പന്തലിൽവന്നാൽ എൻെറ വിളമ്പുകാണിക്കാം'' എന്ന പറയുന്നതുപോലെ അവരവർക്കു വേദനയോ വിഷമമോ ത്യാഗമോ ഉണ്ടായിട്ടില്ലാത്ത കാര്യങ്ങളിൽ വിട്ടുവീഴ്ച മററുള്ളവർ ചെയ്യണമെന്ന പ്രസംഗിക്കുവാൻ ഒരു പ്രയാസവുമില്ല. സഭയുടെ വിശ്വാസങ്ങളും തത്വങ്ങളും അപ്പോസ്തോലന്മാർ മുതലുള്ള പിതാക്കന്മാരുടെ രക്തച്ചൊരിച്ചിലിൻെറയും സഹനത്തിൻെറയും പീഡാനുഭവങ്ങളുടെയും ഫലമായി നിലനില്ക്കുന്നതാണ്. ഒരു കേന്ദ്രീകൃതവ്യവസ്ഥയിൽ (Federal System) സഭയെ കൊണ്ടുവരണമെങ്കിൽ സഭയുടെ പല മൗലിക തത്വങ്ങളെയും ബലി കഴിക്കേണ്ടിവരും.

മലങ്കര സുറിയാനിസഭയെ സംബന്ധിച്ചു നോക്കുമ്പോൾ അതിൻെറ അപ്പസ്തോലിക ലക്ഷണങ്ങളും, കൂദാശകൾ മുഖേനയുള്ള രക്ഷാജീവിതവും, കൈവെപ്പിൻെറ സാധുത്വവും ജീവൽപ്രശ്നങ്ങളായ സംഗതികളാണ്. ഇവയിൽവിട്ടുവീഴ്ചാമനോഭാവം ഉണ്ടാകേണ്ടതു് എങ്ങനെയെന്ന മനസ്സിലാകുന്നില്ല. കൂദാശകൾ മുഖേനയുള്ള രക്ഷയിലും കൈവെപ്പിൻെറ സാധുത്വത്തിലും വിശ്വാസമില്ലാത്തവരും കൈവെപ്പുണ്ടോ ഇല്ലയോ എന്ന നിശ്ചയമില്ലാത്തവരും ആയിട്ട നമ്മുടെ ചില സഭാംഗങ്ങൾ ഐക്യസംഭാഷണം നടത്തുന്നുവെന്നിരിക്കട്ടെ. അതിൽ ആരാണ് വിട്ടുവീഴ്ചാമനോഭാവം പുലർത്തേണ്ടതു്? നമ്മുടെ കാര്യങ്ങൾ അറിയുന്നവരും വിശ്വസിക്കുന്നവരുമാണോ ഈ വിധ ഐക്യസംഭാഷണങ്ങൾ നടത്താറുള്ളതു്? ആരെങ്കിലും ഒരു ചിറ്റു കാപ്പികുടിക്കുകയോ, സംഭാഷണം നടത്തുകയോ ചെയ്യുന്ന ഉടനെ കാണാം ''ഐക്യസംഭാഷണങ്ങൾ നടക്കുന്നു'' എന്നൊരു പത്രപ്രസ്താവന. ആ പത്രപ്രസ്താവന കാണുമ്പോൾ ''എല്ലാം യോജിച്ചുകഴിഞ്ഞു, ഇനിഎല്ലാം ഒന്നിച്ചാകാം'' എന്ന ധരിക്കുവാനുള്ള ഉപരിപ്ലവബുദ്ധിയേ പലർക്കുമുള്ളു. അതു നടപ്പില്ലാത്ത കാര്യമാണെന്നുവരുമ്പോൾ ചില പിന്തിരിപ്പന്മാർ മുഖാന്തിരം ആലോചനകൾ വിജയിച്ചില്ല എന്ന കൊട്ടിഘോഷിക്കയും ചെയ്യും.

കൂദാശകൾ മുഖേനയുള്ള രക്ഷയിൽ വിശ്വാസമില്ലാത്തവരുമായും, അപ്പസ്തോലിക കൈവെപ്പില്ലാത്തവരുമായും, യാതൊരു ഐക്യസംഭാഷണവും നടത്തേണ്ട ആവശ്യം ഓർത്തഡോക്സ് സുറിയാനിസഭയ്ക്കില്ല. വി. ദൈവമാതാവു്, വിശുദ്ധന്മാർ, വാങ്ങിപ്പോയവർ എന്നിവരുമായുള്ള സംസർഗ്ഗത്തിൽ വിശ്വാസമില്ലാത്തവരുമായും, വി. കുർബ്ബാന ബലിയാണെന്ന വിശ്വാസമില്ലാത്തവരുമായും യാതൊരു ഐക്യസംഭാഷണത്തിൻെറയും ആവശ്യമില്ല. ഇതെല്ലാം നമ്മുടെ ജനങ്ങളിൽ ചിന്താകുഴപ്പം ഉണ്ടാകുന്നതിനും, ഒടുവിൽ കാര്യം നടക്കാതെവരുമ്പോൾ നമ്മുടെ കുററമായും യാഥാസ്ഥിതികത്വമായും വ്യാഖ്യാനിക്കപ്പെടുന്നതിനും ഇടയാകും.

കാതലായ കാര്യങ്ങളിൽ വിട്ടുവീഴ്ചചെയ്യുന്നതു് യേശുക്രിസ്തുവിൻെറ ഹൃദയത്തിനു് അനുയോജ്യമല്ല.



സംസാരിച്ചിട്ടു വേഗം മടങ്ങിപ്പോകുവാൻ ഒരുങ്ങി. അപ്പോൾ ആ കൂട്ടത്തിലുണ്ടായിരുന്ന ഒരു രാജകുമാരൻ, അദ്ദേഹം അല്പസമയംകൂടി അവിടെ നില്ക്കണമെന്നു് അപേക്ഷിച്ചു.

"മത്സ്യം വളരെ സമയം വെള്ളമില്ലാത്ത ഉണങ്ങിയ നിലത്തുകിടന്നാൽ ചത്തുപോകും. അതുകൊണ്ടു് അധികസമയം ഇവിടെ നില്ക്കുവാൻ എനിക്കു സാധിക്കയില്ല". അന്തോനിയോസ് അവരോടുപറഞ്ഞു "സന്യാസികൾ നിങ്ങളോടുകൂടെ ഇവിടെ ചുററിക്കറങ്ങി സമയം ചെലവഴിച്ചാൽ അവരുടെ ശക്തി പൊയ്പ്പോകും. മത്സ്യം സമുദ്രത്തിലേക്കു് തിര്യെപ്പോവാൻ ധൃതപ്പെടുന്നതുപോലെ സന്യാസിമാരും പർവ്വതങ്ങളിലേക്കു മടങ്ങുവാൻ തിടുക്കമുള്ളവരാണു്. ഞങ്ങൾ ഇവിടെ അധികസമയം കഴിച്ചുകൂട്ടിയാൽ ഞങ്ങളുടെ അതിപ്രധാനമായ ലക്ഷ്യത്തിൽനിന്നും വ്യതിചലിച്ചുപോകാൻ ഇടയാകും".

"സത്യമായിട്ടും ഈ മനുഷ്യൻ ഒരു അത്ഭുതപുരുഷൻ; ദൈവദാസനാണിദ്ദേഹം". പട്ടാള മേധാവി വിസ്മയപൂർവ്വം വിളിച്ചുപറഞ്ഞു. "ദൈവപ്രീതി സിദ്ധിച്ചിട്ടില്ലാത്ത ഒരുവനും ഇതു സാദ്ധ്യമല്ല, അക്ഷരാഭ്യാസമില്ലാത്ത ഇദ്ദേഹത്തിന്റെ ജ്ഞാനം എത്ര അപാരം!"

## പീഡകൻ ശിക്ഷിക്കപ്പെടുന്നു

ബലാഷ്യസ് എന്ന പേരുള്ള ഉയർന്ന ഒരു സൈനികോദ്യോഗസ്ഥൻ അറിയോസുകാർക്കുവേണ്ടി സത്യവിശ്വാസികളെ വളരെയധികം പീഡിപ്പിച്ചു. ഈ ദുഷ്ടൻ കന്യാസ്ത്രീകളെ അവരുടെ വസ്ത്രം ഉരിഞ്ഞുകളഞ്ഞിട്ടു കഠിനമായി പ്രഹരിച്ചിരുന്നു. അപ്രകാരം തന്നെ സന്യാസികളെയും. ഈ വിവരം ഗ്രഹിച്ച അന്തോനിയോസ് അയാൾക്കു് ഇപ്രകാരം എഴുതി:—

"ഇതാ! ദൈവകോപം നിങ്ങളുടെമേൽ വരുന്നതു ഞാൻ കാണുന്നു. അതുകൊണ്ടു് നിഷ്ഠുരമായ പീഡ അവസാനിപ്പിക്കുക. അല്ലാത്തപക്ഷം ദൈവകോപം നിങ്ങളുടെമേൽ പതിക്കും. അതു വിദൂരമല്ല".

ബലാഷ്യസ് (Balacius) കത്തു വായിച്ചിട്ടു് പുച്ഛരസത്തിൽ ചിരിക്കയാണു ചെയ്തതു്. അയാൾ അതു നിലത്തിട്ടു ചവിട്ടി. അതുകൊണ്ടുവന്നവരെ അവഹേളിച്ചു. എന്നിട്ടു് ഇപ്രകാരം പറഞ്ഞയച്ചു:— "നിങ്ങൾ സന്യാസികളെപ്പററി ഇത്രയധികം ചിന്തിച്ചിരിക്കകൊണ്ടു ഞാൻ താമസിയാതെ അങ്ങോട്ടുതന്നെ വരുന്നുണ്ടു്."

അന്നേക്കു് അഞ്ചാംദിവസം ദൈവകോപം അയാളുടെമേൽ പതിച്ചു. ബലാഷ്യസും ഇജിപ്തിന്റെ പ്രീഫെക്ററായ നെസ്തോറിയസുംകൂടി അലക്സന്ത്രിയായിൽനിന്നു്, അടുത്തുള്ള 'ചിറേയ' എന്ന സ്ഥലത്തേക്കു കുതിരപ്പുറത്തു് യാത്ര ചെയ്കയായിരുന്നു. രണ്ടുകുതിരകളും ബലേഷ്യസിന്റെ വകയാണു്; അയാളുടെ കൂട്ടത്തിൽ ഏററം ശാന്തപ്രകൃതമുള്ളവ. അധികം ദൂരംപോകുന്നതിനു മുമ്പുതന്നെ കുതിരകൾ തമ്മിലിടഞ്ഞു. നെസ്തോറിയസ് കയറിയിരുന്ന കുതിര ബലേഷ്യസിന്റെ നേരെ തിരിഞ്ഞു് അയാളെ കടിച്ചു കഠിനമായി മുറിവേല്പിച്ചു. നെസ്തോറിയസ് ഭയപ്പെട്ടു കുതിരപ്പുറത്തുനിന്നും ചാടി ഇറങ്ങി രക്ഷപ്പെട്ടു. കുതിര ബലേഷ്യസിനെ വഹിച്ചുകൊണ്ടു് അലക്സന്ത്രിയായിലേക്കു മടങ്ങി. അതിന്റെ മൂന്നാംദിവസം അയാൾ മരിച്ചു. അന്തോനിയോസ് പറഞ്ഞതുപോലെ സംഭവിച്ചു. എല്ലാവരും അത്ഭുതപ്പെട്ടു. ഈദൃശ്യാപത്തുകൾ ഭവിക്കാതിരിപ്പാൻ അദ്ദേഹം ദുഷ്ടന്മാർക്കു് മുന്നറിയിപ്പു കൊടുക്കയും, തന്നെ സമീപിക്കുന്നവർക്കു സന്മാർഗ്ഗനിരതരായിരിപ്പാൻ തക്ക ഉപദേശങ്ങൾ നൽകുകയും ചെയ്തുവന്നു. ലോകത്തെ ഉപേക്ഷിച്ച വൈരാഗികളെ അദ്ദേഹം പുകഴ്ത്തി. മററുള്ളവരിൽനിന്നു് അനീതി അനുഭവിക്കുന്നവർക്കുവേണ്ടി അദ്ദേഹം വാദിച്ചു. ഉപദ്രവിക്കപ്പെടുന്നവർ വിജയിക്കയും ഉപദ്രവിക്കുന്നവർ പരാജയപ്പെടുകയുമാണു ചെയ്യുന്നതെന്നു അദ്ദേഹം ഉപദ്രവികളെ അനുസ്മരിപ്പിച്ചു. അദ്ദേഹത്തിന്റെ ഉപദേശം അനേകർക്കു മാർഗ്ഗദർശനം നൽകി. സൈന്യസേവനത്തിൽ പെട്ടവരും വിവിധ ഉദ്യോഗങ്ങളിലിരിക്കുന്നവരും മററുമായി അനേകർ തങ്ങളുടെ സമ്പാദ്യങ്ങളെയും ഐഹിക സ്ഥാനമാനങ്ങളെയും പരിത്യജിച്ചു സന്യാസം സ്വീകരിച്ചു.

## ദൈവദത്തനായ വൈദ്യൻ

ദുഃഖാർത്തരായി അദ്ദേഹത്തെ സമീപിച്ചവർ ആശ്വാസവും സന്തോഷവും പ്രാപിച്ചല്ലാതെ തിരിച്ചുപോയിട്ടില്ല. തങ്ങളുടെ മരിച്ചുപോയവരെക്കുറിച്ചു വിലപിച്ചിരുന്നവർ അന്തോനിയോസിനെ സമീപിച്ചു് ആശ്വാസവും സമാധാനവും ഉൾക്കൊണ്ടേ മടങ്ങിപ്പോയിട്ടുള്ളു. കോപത്തോടെ വന്നവർ ശാന്തശീലരായിത്തീർന്നിരുന്നു. അദ്ദേഹത്തെ കാണുകയും കേൾക്കുകയും ചെയ്തിട്ടുള്ള ദരിദ്രന്മാർ ധനാശ വെടിഞ്ഞു് ദാരിദ്ര്യത്തിൽ ആശ്വാസം കണ്ടെത്തി. ഉദാസീനരായ സന്യാസികൾ അന്തോനിയോസിന്റെ സഹവാസത്താൽ ശുഷ്കാന്തിയാർജ്ജിച്ചു. അന്തോനിയോസിന്റെ വാസസ്ഥലമായ പർവ്വതത്തിൽവന്നു് അദ്ദേഹവുമായി സംസർഗ്ഗം ചെയ്തിട്ടുള്ള ഏതൊരു യുവാവാണു് സുഖലോലുപതം വെടിഞ്ഞു് ജീവിതത്തിൽ മിതത്വവും ആത്മസംയമനവും പ്രാപിക്കാതിരുന്നിട്ടുള്ളതു്? പിശാചിനാൽ പീഡിപ്പിക്കപ്പെട്ടിരുന്നയാതൊരുവനാണു് അന്തോനിയോസിനെ സമീപിച്ചിട്ടു സ്വസ്ഥത കിട്ടാതിരുന്നിട്ടുള്ളതു്? സംശയാലുക്കളായ—ചഞ്ചലഹൃദയന്മാരായ—എത്രയധികംപേർ അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്താൽ മനസ്സമാധാനവും സ്വസ്ഥതയും പ്രാപിച്ചിരിക്കുന്നു. ഇജിപ്തിനു ദൈവദത്തമായ ഒരു വിദഗ്ദ്ധവൈദ്യൻതന്നെ ആയിരുന്നു മാർ അന്തോനിയോസ്.

മുമ്പു പറഞ്ഞിട്ടുള്ളതുപോലെ ആത്മാക്കളെ തിരി

വി. സഭയും സഭയിൻകൂടാരവും 15.

# സഭയിൻകൂടാരത്തിലെ ബലികർമ്മങ്ങൾ

(തുടർച്ച)

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

പാപപരിഹാര നാളിൽ അർപ്പിക്കപ്പെടുന്ന മൂന്ന് ആടുകളിൽ രണ്ടെണ്ണം പാപയാഗത്തിനുള്ള രണ്ടു കോലാട്ടുകൊററന്മാരും, ഒരെണ്ണം ഹോമയാഗത്തിനുള്ള ആട്ടുകൊററനും ആകുന്നു. (ലേവി. 16:5) കോലാടിനെ ഇടത്തേതിന്റെ ഗണത്തിൽപ്പെട്ട ഒന്നായിട്ടത്രെ വേദപുസ്തകം ദൃഷ്ടാന്തപ്പെടുത്തിയിരിക്കുന്നത്. (മത്താ. 25:33) പാപയാഗത്തിനുള്ള കോലാട്ടുകൊററന്മാരെക്കൊണ്ടുള്ള ശുശ്രൂഷകൾ അവസാനിച്ചശേഷമാണ് ആട്ടുകൊററനെക്കൊണ്ടുള്ള ഹോമബലി (സമാധാനയാഗം) നടക്കുന്നത് (ലേവി. 16:24).

പാപപരിഹാരനാളിൽ മഹാപുരോഹിതന് ചെയ്യുവാൻ ചുമതല ഇല്ലാത്ത രണ്ടു ബലിശുശ്രൂഷകൾ ഉണ്ടെന്ന് മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവയിൽ ഒന്ന് അസ്സസ്സേലിനുള്ള കോലാട്ടുകൊററനെ പാളയത്തിനുപുറത്തു കൊണ്ടുപോയി വിടുന്നതും (16:21,22) മറെറാന്ന് പാപയാഗത്തിനുവേണ്ടി അറുക്കപ്പെട്ട കോലാട്ടുകൊററന്റെ തുകലും, ചാണകവും, മാംസവും കോലാട്ടുകൊററനെ പാളയത്തിനു പുറത്തുകൊണ്ടുപോയി ചുടുന്നതും ആകുന്നു. (16: 27) ഇവ രണ്ടും പാപ പരിഹാരനാളിലെ പാപബലികളുടെ ശുശ്രൂഷകളുടെ അന്ത്യത്തിൽ നടത്തുന്നതാണെങ്കിലും ആദ്യമായി ഇതിനെപ്പററി ചിന്തിക്കാം.

## 1 അസ്സസ്സേലിനുള്ള ആട്

(ലേവി. 16:8, 10, 20-22) പാപപരിഹാര നാളിൽ ഇസ്രായേൽ മക്കളുടെ സഭയുടെ പക്കൽനിന്ന് പാപയാഗത്തിനു രണ്ടു കോലാട്ടുകൊററന്മാരെയും ഹോമയാഗത്തിന്ന് ഒരു ആട്ടുകൊററനെയും മഹാപുരോഹിതൻ വാങ്ങി അതിൽ രണ്ടു കോലാട്ടുകൊററന്മാരെ സഭയിൻകൂടാരത്തിന്റെ വാതുക്കൽ യഹോവയുടെ സന്നിധി

---

ച്ചറിയുവാനും, അവയുടെ നീക്കങ്ങളെ ശരിക്കു മനസ്സിലാക്കുവാനും, ദുരാത്മാക്കൾ ഏതുവഴിക്ക് എങ്ങനെ ആക്രമണം നടത്തുന്നു എന്ന വിധങ്ങളെ ഗ്രഹിക്കുവാനും അവയെ വിജയപൂർവ്വം നേരിടുവാനും അദ്ദേഹത്തിനു ലഭിച്ചിട്ടുള്ള ദൈവകൃപയും അദ്ദേഹത്തിന്റെ സംയമനശീലവും അതിശയനീയമാംവണ്ണം അത്രഅപാരമാണ്. പിശാചുക്കളുടെ ചതിയിൽ അദ്ദേഹം ഒരിക്കലും വീണിട്ടില്ലഎന്നു മാത്രമല്ല, എങ്ങനെയാണു സാത്താന്റെ എതിർപ്പുകളെ നേരിടേണ്ടത് എന്നു മററുള്ളവരെ പഠിപ്പിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹത്തിൽനിന്നും പരിശീലനം സിദ്ധിച്ചവർ പിശാചിന്റെ തന്ത്രങ്ങളെയും ഉദ്ദേശങ്ങളെയും ഗ്രഹിക്കുവാനും അവയെ പ്രതിരോധിച്ച് പരാജയപ്പെടുത്തുവാനും കഴിവുള്ളവരായിത്തീർന്നിട്ടുണ്ട്. വിവാഹിതരാകാൻ ഉദ്യുക്തരായിരുന്ന അനേകം യുവതികൾ അന്തോനിയോസിനെ കണ്ട മാത്രയിൽ കർത്താവിനുവേണ്ടി കന്യാത്വം, മടികൂടാതെ സ്വീകരിച്ചിരുന്നു. വിദൂര ദേശങ്ങളിൽനിന്നും അന്തോനിയോസിനെ കാണുവാൻ വന്നുചേർന്നവർ അദ്ദേഹത്തിൽനിന്നും നല്ല അനുഭവങ്ങൾ പ്രാപിച്ചും അനുഭൂതിയുൾക്കൊണ്ടുമല്ലാതെ മടങ്ങിയിട്ടില്ല. വാത്സല്യനിധിയായ ഒരു പിതാവിനെപ്പോലെ അദ്ദേഹം എല്ലാവരോടും വർത്തിച്ചു.

മഹത്തരവും അത്ഭുതകരവുമായ ആ ജീവിതം അതിന്റെ ഐഹിക ചട്ടക്കൂട്ടിൽനിന്നും ബഹിർഗമിച്ചുയരുവാൻ ഇനി സമയമധികമില്ല.

അദ്ദേഹത്തിന്റെ വാസസ്ഥലത്തിനുപുറത്ത് പർവ്വതപ്രദേശത്തുള്ള സന്യാസികളെ അദ്ദേഹം സന്ദർശിച്ചു. തന്റെ ഐഹിക വാസാവസാനം സമീപമാണെന്നുള്ള മുന്നറിയിപ്പു കിട്ടിയിരുന്നതിനാൽ അവരോട് ഇപ്രകാരം പറഞ്ഞു.

(തുടരും)

---

# രാഷ്ട്രപുനർനിർമ്മാണത്തിന്റെ ലക്ഷ്യം

ജനതയ്ക്ക് പരിഷ്കൃത ജീവിതത്തിന്റെ ആധുനിക സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കലാണ്. രാസവസ്തുക്കളുടെ ബഹുമുഖമായ ഉപയോഗം ഇവിടെ അനിവാര്യമായിത്തീരുന്നു.

കേരളത്തിലും പുറത്തും ഒട്ടനവധി വ്യവസായങ്ങൾക്ക് ആവശ്യമായ പലതരം രാസവസ്തുക്കൾ ടി. സി. സി. ഉല്പാദിപ്പിക്കുന്നു. ആയിരത്തില്പരം തൊഴിലാളികൾ ജോലിചെയ്യുന്ന ഈ സ്ഥാപനം കേരള ഗവർമ്മെണ്ടിന്റെ നിയന്ത്രണത്തിലുള്ള ഏററവും വലിയ വ്യവസായ ഘടകമാണ്. ഭാരതത്തിന്റെ പുനർനിർമ്മാണത്തിൽ അഭിനന്ദനാർഹമായ പങ്കുവഹിച്ചുകൊണ്ട് ജനസേവനത്തിന്റെ മുന്നണിയിൽ പുരോഗതിയിലേക്കുള്ള രാജപാതയിൽ ടി. സി. സി. തലയുയർത്തിനില്ക്കുന്നു.

**ദി ട്രാവൻകൂർ കൊച്ചിൻ കെമിക്കൽസ് ലിമിററഡ്,**

ഏലൂർ—ഉദ്യോഗമണ്ഡൽ,

കേരളം.

പറക്കാരയും മുളയ്ക്കുക, വിയർപ്പോടുകൂടി ഉപജീവനം കഴിക്കുക, മനുഷ്യൻ പൊടി ആയിത്തീരുക, പൊടിയിലേക്കു തിരികെ ചേരുക ഇത്യാദി ആകുന്നു. മനുഷ്യന്റെ പാപം നിമിത്തമുള്ള ശാപത്തിനു് മനുഷ്യൻ മാത്രം അല്ല ഭൂമിയും ഭൂചരങ്ങളും വിധേയമാണെന്നു് വി. വേദപുസ്തകത്തിൽ പല ഭാഗത്തും പറയുന്നുണ്ടു് (ഉല്പ. 3:14, 17, യറ. 44:22, മലാ. 4:6. മത്താ. 25:41) കാരണം ആധുനിക കാലത്തെ ഭൂമിയും അതിലുള്ള സകല ചരാചരങ്ങളും മനുഷ്യനുവേണ്ടി സൃഷ്ടിക്കപ്പെട്ടു. ഈ ഭൂമിയിന്മേലും അതിലുള്ള സർവ്വത്തിന്മേലും മനുഷ്യനു് സർവ്വാധികാരം (Dominionover) ഉണ്ടായിരുന്നു. (ഉല്പ. 1:26–28). ദേവ തുല്യമായ ഈ അധികാരത്തെ അഥവാ സ്ഥാനത്തെ മനുഷ്യൻ പാപംനിമിത്തം നഷ്ടപ്പെടുത്തുകയും, സൃഷ്ടികൾ വിധേയനായി മായെയ്ക്കു് (Vanity) കീഴ്പ്പെടുകയും ചെയ്തു. ഇപ്രകാരമുള്ള ശാപത്തിൽനിന്നു് പൂർണ്ണമായ മോചനം ലഭിക്കുന്നതിനു ഭൂമിയും അതിന്റെ പ്രകൃതിയും ഈററുനോവോടുകൂടെ കാത്തിരിക്കുന്നു. ''സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽനിന്നു് വിടുതലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കും എന്നുള്ള ആശയോടെ മായെയ്ക്കു കീഴ്പ്പെട്ടിരിക്കുന്നു''. (റോമ. 7:18–25). ഇപ്രകാരം ശാപത്തിൽനിന്നുള്ള വിടുതൽകൂടെ ലഭിക്കുമ്പോഴാണ് മാത്രമാണു് പാപത്തിൽനിന്നുള്ള മോചനം പൂർണ്ണമാകുന്നതു്. ഇതു് ക്രിസ്തുയേശുവിന്റെ പാപപരിഹാരബലിശുശ്രൂഷയുടെ അവസാനത്തിൽ ലഭിക്കുന്നതാകുന്നു. ''അവൻ ലോകാവസാനത്തിൽ സ്വന്തം യാഗംകൊണ്ടു് പാപപരിഹാരം വരുത്തുവാൻ ഒരിക്കൽ പ്രത്യക്ഷനായി..... തനിക്കായി കാത്തുനിൽക്കുന്നവരുടെ രക്ഷയ്ക്കായി അവൻ പാപം കൂടാതെ രണ്ടാമതു പ്രത്യക്ഷനാകും.'' (എബ്രാ. 9:26–28). അതായതു് മഹാപുരോഹിതനായ യേശുക്രിസ്തു പാപപരിഹാരബലി അവസാനിപ്പിച്ചിട്ടു് അസ്സസ്സേലിനുള്ള ആടിനെ താൻ ശൂന്യപ്രദേശത്തേക്കു വിടുമ്പോഴാം ആയതു് ലഭ്യമാകുന്നതാണു്. സാത്താൻ (പിശാചു്) ബന്ധിതനായി മനുഷ്യരുടെ സകല പാപത്തിനും കാരണഭൂതനായി കുററം ചുമത്തപ്പെട്ടു് തന്റെ ആശ്രിതരോടുകൂടെ അടയ്ക്കപ്പെടുന്നു. ''അതിനെ തീപ്പൊയ്കയിലേക്കത്രെ ഇടുന്നതു്''. (വെളി. 19:20, 20:10). പിന്നീടു് ''യാതൊരു ശാപവും ഉണ്ടാകയില്ല. ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനം അതിൽ ഇരിക്കും. അവന്റെ ദാസന്മാർ അവനെ ആരാധിക്കും (വെ. 22:3).

## 2 പാളയത്തിനു പുറത്തുവച്ചുള്ള ചുടീൽ

''വിശുദ്ധ മന്ദിരത്തിൽ പ്രായിശ്ചിത്തം കഴിക്കേണ്ടതിനു് രക്തം കൊണ്ടുപോയ പാപയാഗത്തിന്റെ കാളയേയും കോലാട്ടുകൊററനെയും പാളയത്തിനു പുറത്തു കൊണ്ടുപോകണം. അവയുടെ തോലും, മാംസവും ചാണകവും തീയിൽഇട്ടു ചുട്ടുകളയണം. അവയെ ചുട്ടുകളഞ്ഞവൻ വസ്ത്രം അലക്കി ദേഹം വെള്ളത്തിൽകഴുകീട്ടുമാത്രമേ പാളയത്തിൽ വരാവു''. ലേവ്യ. (16; 27, 28). ''അവൻ പാപയാഗത്തിന്റെ മേദസ്സു് യാഗപീഠത്തിന്മേൽ ദഹിപ്പിക്കേണം'' (16:25). പാപയാഗ ശുശ്രൂഷകൾ നടക്കുന്നതിനിടയിൽ ആണു് പാളയത്തിനു പുറത്തുവച്ചുള്ള ചുടീൽ നടക്കുന്നതു്. ഇതു് പാപപരിഹാരബലിയുടെ ഒരു ഭാഗംമാത്രമാണു്. പാപപരിഹാരബലിയിൽ ഏഴു ശുശ്രൂഷകൾ അടങ്ങിയിരിക്കുന്നു എന്നു മുമ്പു് പറഞ്ഞിട്ടുണ്ടു്. അതിൽ ഒന്നാണു് പാളയത്തിനുപുറത്തുവച്ചുള്ള ചുടീൽ. [പാപബലികളുടെ ആട്ടുകൊററന്റെ ചാണകവും, തോലും, മാംസവും പാളയത്തിനു പുറത്തുവച്ചു ചുടുന്നു എങ്കിൽ മേദസ്സു് യാഗപീഠത്തിന്മേൽ അത്രെ ദഹിപ്പിക്കപ്പെടുന്നതു്. ഇപ്രകാരം രണ്ടുവിധത്തിൽ ഉള്ള ദഹനം കാണുന്നു. ഒന്നു് അകത്തുവച്ചാണെങ്കിൽ മറേറതു പുറത്തുവച്ചാണു്. ആന്തരികമായി അഥവാ അകത്തുവച്ചു നടക്കുന്ന ബലിശുശ്രൂഷകളുടെ പ്രത്യക്ഷീകരണം ആണു് പാളയത്തിനു പുറത്തുവച്ചുള്ള ചുടീൽ. പുറത്തുവച്ചുള്ള ചുടീൽ മഹാപുരോഹിതന്റെ ജോലിഅല്ല (16:28). പാളയത്തിനു് അകത്തു സഭയിൻകൂടാരത്തിൽനടക്കുന്ന ബലിശുശ്രൂഷയുടെ പ്രത്യക്ഷമായ ശുശ്രൂഷ പാളയത്തിനു പുറത്തു്–ഏതൊരുത്തനും അറിയത്തക്കവണ്ണം പുറത്തുവച്ചു്–ദഹനം നടത്തുന്നു.

ഇതു് യേശുക്രിസ്തുവിന്റെ കാൽവറിയിലെ ബലിശുശ്രൂഷയെ അഥവാ മനുഷ്യാവതാരം ആകുന്ന തന്റെ കഷ്ടാനുഭവത്തെ സൂചിപ്പിക്കുന്നു. ''കൂടാരത്തിൽ ശുശ്രൂഷിക്കുന്നവർക്കു് അഹോവൃത്തി കഴിപ്പാൻ അവകാശമില്ലാത്ത ഒരു യാഗപീഠം നമുക്കുണ്ടു്. മഹാപുരോഹിതൻ പാപപരിഹാരമായി രക്തം വിശുദ്ധമന്ദിരത്തിലേക്കു കൊണ്ടുപോകുന്ന മൃഗങ്ങളുടെ ഉടൽ പാളയത്തിനു പുറത്തുവച്ചു ചുട്ടുകളയുന്നു. അങ്ങനെ യേശുവും സ്വന്തരക്തത്താൽ ജനത്തെ ശുദ്ധീകരിക്കേണ്ടതിന്നു് നഗരവാതിലിനു പുറത്തുവച്ചു കഷ്ടം അനുഭവിച്ചു. ആകയാൽ നമ്

''മാരാമണ്ണു പള്ളിയിൽ പാലക്കുന്നത്തു് മാത്തൻ ശെമ്മാശ്ശൻ വിദേശങ്ങളിൽപോയി അവിടെയുള്ള ഒരു പാത്രിയർക്കീസിൽനിന്നു മേല്പട്ടസ്ഥാനം പ്രാപിച്ചു് മടങ്ങിയെത്തി, മലയാളത്തു് ഇപ്പോഴുള്ള മേല്പട്ടസ്ഥാനം പൂർണ്ണമല്ലെന്നും അതിനാൽ ഭവ്യാവരും സ്ഥാനപൂർണ്ണതയുള്ള ആളിനെ അംഗീകരിക്കേണ്ടതാണെന്നും പ്രസംഗിച്ചുവരുന്നുണ്ടല്ലോ. എന്നാൽ മലങ്കരയിലെ മേല്പട്ടസ്ഥാനം മാർ തോമ്മായുടെ കൈവയ്പിൽനിന്നു ലഭിച്ചിട്ടുള്ളതാണു്''.

(ചേപ്പാട്ടു മാർ ദീവന്നാസ്യോസ് (1019 (1848) ഇടവം 29–ാം തീയതി കൊട്ടാരക്കര പള്ളിക്കയച്ച കല്പനയിൽനിന്നു്.)

('ചേപ്പാട്ടു മാർ ദീവന്നാസ്യോസ്'' by P. A. Oommen, Page. 35.)

റഷ്യൻ യാത്രാവിവരണം

# മോസ്ക്കോയോടു വിടവാങ്ങുന്നു

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## സാഗോർസ്ക് ആശ്രമത്തിൽ(Zagrosk Monastery)

സെപ്തംബർ 27-ാംതീയതി റഷ്യൻഓർത്തഡോക്സ് സഭയ്ക്ക് സ്ളീബാപ്പെരുനാൾ ആയിരുന്നു. മുമ്പ് നാമും സ്ളീബാപ്പെരുനാൾ കൊണ്ടാടിയിരുന്നത് ഈ ദിവസംതന്നെയായിരുന്നു. അതായത് കന്നിമാസം 14-ാംതീയതി. എന്നാൽ പുതിയ കലണ്ടർ നാം സ്വീകരിച്ചതോടുകൂടി ഇപ്പോൾ നമ്മുടെ സ്ലീബാപ്പെരുനാൾ സപ്തംബർ 14-ാം തീയതി ആഘോഷിക്കപ്പെടുന്നു.

ഇന്ന് ഞങ്ങൾ ഗ്രാമപ്രദേശത്തുള്ള സാഗോർസ്ക് ആശ്രമത്തിൽ വി. കുർബ്ബാനയിൽ സംബന്ധിക്കത്തക്കവണ്ണമാണ് പ്രോഗ്രാം ക്രമീകരിച്ചിരുന്നത്. അതനുസരിച്ച് എട്ടുമണിക്കുതന്നെ അങ്ങോട്ടു പുറപ്പെടാൻ ഞങ്ങൾ തയ്യാറായി. മാറാനായപ്പെരുനാളുകൾ ഞായറാഴ്ചപോലെ ആചരിക്കണമെന്ന് നമ്മുടെ സഭ മാത്രമല്ല എല്ലാ ഓർത്തഡോക്സു സഭകളും പഠിപ്പിക്കുന്നുണ്ട്. നമ്മെ സംബന്ധിച്ചിടത്തോളം ഈദൃശമായ ആചാരങ്ങളും പാരമ്പര്യങ്ങളും ഗ്രന്ഥത്തിൽമാത്രം അവശേഷിക്കുന്ന ഒരു വസ്തുതയായി മാറിക്കൊണ്ടിരിക്കുകയാണല്ലോ. അന്നേദിവസം പട്ടക്കാർ വി. കുർബ്ബാന അർപ്പിക്കുമെന്നല്ലാതെ ഞായറാഴ്ചപോലെയുള്ള ആചരണം അപ്രത്യക്ഷമായിരിക്കുകയാണ്! അന്നുതന്നെ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നവരും നാമമാത്രമായിക്കൊണ്ടിരിക്കുന്നു. ഞായറാഴ്ചതന്നെ ആചരിക്കുന്നതിൽ വലിയ വ്യത്യാസം വന്നിരിക്കുന്ന ഇക്കാലത്ത് മാറാനായപ്പെരുനാളുകളുടെ കാര്യം പറയേണ്ടതില്ലല്ലോ. ഓർത്തഡോക്സ് സുറിയാനിസഭയുടെ പ. പാരമ്പര്യങ്ങളും ആചാരാനുഷ്ഠാനങ്ങളും കൈവിട്ടുകൊണ്ടിരിക്കുന്നു എന്നു ചുരുക്കം.

ഞങ്ങൾ കാറിൽ രണ്ടുമണിക്കൂറോളം യാത്രചെയ്ത് പത്തുമണിയോടുകൂടി സാഗോർസ്ക് ആശ്രമത്തിൽ എത്തിച്ചേർന്നു. ഞങ്ങൾ സഞ്ചരിച്ച വഴിയിൽ മറ്റു നാലു പള്ളികൾ കാണുന്നതിനിടയായി. ആ പള്ളികളിലെല്ലാം വി. കുർബ്ബാന നടക്കുന്നതായും പള്ളിനിറയെ ആളുകൾ അതിൽ സംബന്ധിക്കുന്നതായും കാറിൽ ഇരുന്നുകൊണ്ടുതന്നെ ഞങ്ങൾ കണ്ടു. സാഗോർസ്ക് (zagorsk) ആശ്രമപ്പള്ളിയിൽ അന്ന് വി. കുർബ്ബാന അർപ്പിച്ചത് അവിടത്തെ സുപ്പീരിയർ അച്ചനായിരുന്നു. ഏതാണ്ട് ഒരുമണിയോടുകൂടിയാണ് വി. കുർബ്ബാന അവസാനിച്ചത്. വി. കുർബ്ബാന കഴിഞ്ഞിട്ടും ഒരു മണിക്കൂറിനുശേഷമാണ് ഭക്ഷണം കിട്ടിയത്. ആശ്രമസ്ഥരുടെ ഭക്ഷണഹാളിൽ അവരോടൊപ്പം ഞങ്ങളും ഭക്ഷണത്തിനിരുന്നു. ആശ്രമ രീതിയിലുള്ള ഭക്ഷണമാണ്. എങ്കിലും അത്രമോശമായ ഭക്ഷണമായിരുന്നെന്നു പറഞ്ഞുകൂടാ. വിശപ്പിനും ദാഹത്തിനും ഒരുപോലെ പററിയ ഒരുമാതിരി മത്തങ്ങാ ഇന്നത്തെ വിഭവങ്ങളിൽ ഒന്നായിരുന്നു. അതു് നമ്മുടെ നാട്ടിലെ തണ്ണി മത്തങ്ങായോട് ഏതാണ്ട് ഒത്തിരിക്കുന്നു എന്നുപറയാം. 100 ആശ്രമസ്ഥർ ഇവിടെ ജീവിച്ചുവരുന്നു. അവരിൽ 46 പേർ അച്ചന്മാരും 22 പേർ ശെമ്മാശ്ശന്മാരുമാണ്. ബാക്കിയുള്ള 32 പേർ ബ്രദേഴ്സാണ്, പ്രാർത്ഥന, വായന, കായികാദ്ധ്വാനം ഇവയാണ് ഇവരുടെ പ്രധാന ജോലികൾ. അടുക്കളയിൽ പാചകജോലി നിർവ്വഹിക്കുന്നത് കന്യാസ്ത്രീകളെപ്പോലെയുള്ള പ്രത്യേക വേഷധാരികളായ ചില സ്ത്രീകളാണ്. അവർ അവിടെ ശമ്പളത്തിനു ജോലി ചെയ്യുന്നവരാണോ എന്ന് അറിയാൻ കഴിഞ്ഞില്ല. ഞങ്ങളുടെ സന്ദർശനം ആശ്രമസ്ഥർക്കു പൊതുവെ വളരെ സന്തോഷകരമായിരുന്നു. ഞങ്ങൾ അവരോടു യാത്ര പറയുമ്പോൾ ആ സന്തോഷം കൂടുതൽ പ്രകടിതമായി. വാക്കുകളിൽ മാത്രമല്ല, സുപ്പീരിയറച്ചൻ ഞങ്ങൾക്ക് സെൻറ് സർഗീസിൻെറ ഓരോ ഐക്കൺ (Icon) സമ്മാനിച്ചുകൊണ്ടും കൂടിയായിരുന്നു.

## റഷ്യൻ പാത്രിയക്കീസ് ബാവാ തിരുമേനിയുടെ അരമന

മോസ്ക്കോനഗരത്തിനു വെളിയിൽ ഗ്രാമപ്രദേശത്ത് പാത്രിയക്കീസ് തിരുമേനിക്ക് ഒരു അരമനയുണ്ട്. അതിനടുത്ത് സിമ്മനാരിയും പുരാതനമായ ഒരു പള്ളിയും ഉണ്ട്. രാജകീയമായ ഒരു അരമന. നഗരമദ്ധ്യത്തിൽ നിന്നും [illegible]മൈൽ അകന്നു സ്ഥിതിചെയ്യുന്നു. ഈ അരമന, പണ്ട് റഷ്യൻ ചക്രവർത്തിമാരുടെ കൊട്ടാരങ്ങളിൽ ഒന്നായിരുന്നു. ഒരു കാലത്ത് ചക്രവർത്തിമാരുടെ കൊട്ടാരമായി പരിലസിച്ചിരുന്ന ഈ കെട്ടിടം എത്രമാത്രം മനോഹരവും അന്തസ്സുററതും ഗംഭീരവുമായിരിക്കുമെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല

---

അവൻെറ നിന്ദ ചുമന്നുകൊണ്ട് പാളയത്തിനു പുറത്ത് അവൻെറ അടുക്കൽ ചെല്ലുക'' (എബ്രാ. 13:10–13). താൻ ആകാശത്തിനും ഭൂമിക്കും മദ്ധ്യേ ഏതൊരുത്തനും കാണത്തക്കവണ്ണം കിടക്കുന്നു. (യോഹ. 3:14). ആയത് ക്രിസ്തുയേശുവിൻെറ പാപപരിഹാരബലി ശുശ്രൂഷയുടെ ഒരു ഭാഗവും അഗോചരമായ തൻെറ ബലി ശുശ്രൂഷയുടെ പ്രസദ്ധീകരണവും ആകുന്നു. (റോമ. 16: 24, 1 കോരി. 2:7 എഫെ. 1:9, 3:9). തന്നെ ക്രൂശിച്ചത് പടയാളികൾ അത്രെ (മത്താ. 26:38). ഒരു പാപിയെ സഭയിൻ കൂടാരത്തിലേക്ക് അഥവാ പരിശുദ്ധ സഭയിലേക്കു വിളിച്ചുവരുത്തുന്നതും ക്രിസ്തുവിൻ ബലിയാൽ പാപമോചനം പ്രാപിക്കുന്നു എന്ന ദൂത് അറിയിക്കുന്നതും കാൽവറിയിലെ ക്രൂശുമൂലം ആകുന്നു. അതിനാൽ കുരിശിങ്കൽ നോക്കി അവിടെത്തന്നെ നിൽക്കാതെ കുരിശു തുറന്നിട്ടുള്ള വാതിലിലൂടെ അകത്തു വരണം(വെളി. 3:8). രക്ഷിക്കപ്പെട്ടവരും രക്ഷിക്കപ്പെടുന്നവനും സഭയിൻകൂടാരമാകുന്ന തിരുസഭയിൽ പ്രവേശിച്ച് പാപപരിഹാരബലിയിലെ അനുഗ്രഹങ്ങൾ പ്രാപിക്കണം. (അപ്പോ. 2:40, 41, 47, എബ്രാ. 9: 28)

(തുടരും)

ല്ലോ. അരമന സന്ദർശിച്ച സമയം പാത്രിയർക്കീസ്ബാവാ അവിടെ ഇല്ലായിരുന്നല്ലോ എന്നൊരു നിരാശ ഞങ്ങൾക്കുണ്ടാകാതിരുന്നില്ല. അദ്ദേഹം അപ്പോൾ ഒഡേസ്സായിലുള്ള തന്റെ വേനൽകാലവസതിയിൽതന്നെ ആയിരുന്നു. ഏതായാലും ആ അരമനയെങ്കിലും കാണാനുള്ള സൗകര്യം കിട്ടിയതിൽ ഞങ്ങൾ സന്തോഷിച്ചു. അവിടത്തെ സജ്ജീകരണങ്ങളെപ്പററി പ്രത്യേകമായി ഒന്നും പറയുന്നില്ല. എന്നാൽ ഒന്നു രണ്ടു കാര്യങ്ങൾ പറയാതിരിക്കാനും വയ്യ.

റഷ്യൻ സഭ ഭരിച്ചിട്ടുള്ള പാത്രിയർക്കീസന്മാരുടെ എല്ലാ ഛായാപടങ്ങൾ അവിടെ ക്രമീകരിച്ചുവച്ചിരിക്കുന്നതു് അതിനകത്തെ നല്ല ഒരു കാഴ്ചയാണ്. ഒരു വിശാലമായ ഹാൾ അരമന മ്യൂസിയമായി വേർതിരിച്ചിരിക്കുന്നു. റഷ്യൻ ചക്രവർത്തിമാർ, മററു് ഉന്നത ഭരണാധികാരികൾ, മററു രാജ്യങ്ങളിലെ അധിപന്മാർ ഇതര സഭാമേലദ്ധ്യക്ഷന്മാർ എന്നിവരിൽനിന്നും പാത്രിയർക്കീസന്മാർക്കു വ്യക്തിപരമായോ സഭയുടെ പേരിലോ ലഭിച്ചിട്ടുള്ള വിലപിടിപ്പുള്ള സമ്മാനങ്ങളും, സഭയുടേതായ പുരാവസ്തുക്കളും അവിടെ പ്രദർശിപ്പിച്ചിട്ടുണ്ട്. നമ്മുടെ പ. കാതോലിക്കാബാവാ തിരുമനസ്സിലെ സമ്മാനമായി ഞങ്ങൾ റഷ്യൻ പാത്രിയർക്കീസിനു സമർപ്പിച്ച ദന്തനിർമ്മിതമായ 'ടാജ്' മഹാളും അക്കൂട്ടത്തിൽ കണ്ടപ്പോൾ ഞങ്ങൾക്കു് അതിശയം തോന്നാതിരുന്നില്ല. കാരണം അതു് ഒഡേസ്സായിൽവച്ചാണ് ഞങ്ങൾ അദ്ദേഹത്തിനു സമർപ്പിച്ചതു്. അതു് ഇത്രവേഗം അനേകശതം മൈൽദൂരെയുള്ള പാത്രിയർക്കാ അരമനയിൽ എത്തിയല്ലോ എന്നുള്ളതാണ്. റഷ്യയിൽ ഞങ്ങൾ സന്ദർശിച്ച ദിക്കിലൊക്കെയും എല്ലാ പള്ളികളിലും സ്ഥാപനങ്ങളിലും സന്ദർശകഡയറി സൂക്ഷിക്കുന്ന ഒരു പതിവു കാണാനുണ്ടായി. പാത്രിയർക്കാ അരമനയിലും അപ്രകാരം ഒരു ഡയറി സൂക്ഷിച്ചിട്ടുണ്ടായിരുന്നു. അവരുടെ അപേക്ഷയനുസരിച്ചു് ആ ഡയറിയിൽ ഞങ്ങളുടെ സന്ദർശനവിവരം രേഖപ്പെടുത്തിയശേഷം അവരോടുള്ള സന്തോഷവും പാത്രിയർക്കീസ് ബാവായോടുള്ള സ്നേഹബഹുമാനങ്ങളും അറിയിച്ചുകൊണ്ടു് ഉച്ചതിരിഞ്ഞു് രണ്ടുമണിയോടുകൂടി ഞങ്ങൾ അവിടെനിന്നും വിടവാങ്ങി.

കഴിഞ്ഞദിവസം സന്ദർശനം നടത്തിയതുമില്ല, സമയ ദൗർലഭ്യം മൂലം ചില കൗതുക സാധനങ്ങൾ വാങ്ങാൻ സാധിക്കാഞ്ഞതു നിമിത്തം ഇന്നുതന്നെ ആ വലിയ ഷോപ്പിംഗ് സെന്ററിലേക്കാണ് ഞങ്ങൾ പോയതു്. വൈകിട്ടു് ആറുമണിയോടുകൂടി ഞങ്ങൾ അവിടെയെത്തി. ഒരു മണിക്കൂറോളം ഷോപ്പിംഗ് സെന്റർ കാണുന്നതിനും ചില സാധനങ്ങൾ വാങ്ങുന്നതിനും ഞങ്ങൾ ചെലവഴിച്ചു. വില നിശ്ചിതമാണ്. വില്പന നികുതി കൊടുക്കേണ്ട. ഇതെല്ലാം അവിടത്തെ പ്രത്യേകതകളായി കണ്ടു. ഏഴുമണിയോടുകൂടി ഹോട്ടൽ റഷ്യയിൽ ഞങ്ങൾ തിരിച്ചെത്തി.

## പത്രസമ്മേളനം

റഷ്യയിലെ പ്രധാനപ്പെട്ട പത്രങ്ങളിൽ ഒന്നായ 'ടാസ്സി'ന്റെ പ്രതിനിധികൾ ഞങ്ങളുമായി ഒരു അഭിമുഖസംഭാഷണത്തിനു് അനുവാദം ആവശ്യപ്പെട്ടിരുന്നു. റഷ്യൻ ഗവൺമെന്റിന്റെ നാവായ ടാസ്സിന്റെ പ്രതിനിധികൾ ഞങ്ങളുടെ റഷ്യൻസഭാ സന്ദർശനവിവരം തീർച്ചയായും അറിഞ്ഞിരിക്കുമല്ലോ. ഞങ്ങൾ സമ്മതിച്ചതനുസരിച്ചു് ഏഴുമണിയായപ്പോഴേക്കും അവർ ഹോട്ടൽ റഷ്യയിൽ വന്നുചേർന്നു. ടാസ്സിന്റെ പ്രതിനിധികളെ കൂടാതെ റഷ്യൻസഭാപ്രതിനിധികളും ഈ പത്രസമ്മേളനത്തിൽ പങ്കെടുത്തു. ഒരു ബിഷപ്പാണ് അതിനു നേതൃത്വം വഹിച്ചതു്. അദ്ദേഹത്തിന്റെ കീഴിൽ ജോലിചെയ്യുന്ന ഒരു ഫോട്ടോഗ്രാഫറും വന്നിരുന്നു. ഒരു നല്ല ഗവൺമെന്റിനുള്ളതുപോലെതന്നെ പ്രത്യേക സെക്രട്ടറിയേററും, വിദേശബന്ധം, പ്രസിദ്ധീകരണം, ആഭ്യന്തരം ആദിയായ പല വകുപ്പുകളും സഭയ്ക്കുവേണ്ടി പ്രവർത്തിക്കുന്നുണ്ടു്. ബിഷപ്പന്മാരാണ് ഇതിന്റെയെല്ലാം ചുമതല വഹിക്കുന്നതു്. വകുപ്പ് ഏതായാലും ലക്ഷ്യം ഒന്നുതന്നെയാണ്; സഭാസേവനം. അല്ലാതെ വകുപ്പിന്റെയോ ഗ്രൂപ്പുവിജയമോ ഒന്നും അവർക്കു ലക്ഷ്യമായി കണ്ടില്ല. അതുകൊണ്ടു് സഭാഭരണം സുഗമമായി നടക്കുന്നു. സഭ അഭിവൃദ്ധിപ്പെടുന്നു. ഇതു നമുക്കും മാതൃകയാകേണ്ട ഒരു കാര്യമാണ്.

ഞങ്ങളുടെ റഷ്യൻസഭാസന്ദർശനത്തെക്കുറിച്ചും, അതിൽ ഞങ്ങൾക്കുണ്ടായിട്ടുള്ള അഭിപ്രായങ്ങളോ പ്രതികരണങ്ങളോ എന്താണെന്നുള്ളതിനെക്കുറിച്ചും പത്രപ്രതിനിധികൾ അനേക ചോദ്യങ്ങൾ ഞങ്ങളോടു ചോദിക്കുകയുണ്ടായി. ഞങ്ങൾ അതിനെല്ലാം ഉചിതമായ മറുപടികൾ പറഞ്ഞതോടൊപ്പം പല സംഗതികളിലും ഞങ്ങൾക്കുണ്ടായ സംശയങ്ങളെപ്പററിയും ഞങ്ങൾ ചോദിച്ചു. റഷ്യൻസഭാസന്ദർശനത്തിൽ പൊതുവേ ഞങ്ങൾ സംതൃപ്തരാണെന്നും, സഭയെപ്പററി ഞങ്ങൾക്കു വലിയ മതിപ്പുണ്ടായിട്ടുണ്ടെന്നും ഞങ്ങൾ പറഞ്ഞതു് അവർക്കും സന്തോഷമായി. എട്ടുമണിയോടുകൂടി പത്ര

Sermon

# പൌരോഹിത്യമലർവാടിയിലെ മനോജ്ഞകുസുമം

(എൽബി—കുന്നംകുളം)

ലോകപാപത്തെ വഹിക്കുന്ന സ്വർഗ്ഗീയകുഞ്ഞാടായ മശിഹാതമ്പുരാന്റെ പ്രവർത്തനരംഗത്തിനു കളമൊരുക്കുവാനായി, താപസ ശ്രേഷ്ഠനായ ഏലിയായുടെ ആത്മാവോടും ശക്തിയോടുംകൂടി രംഗപ്രവേശംചെയ്ത മണലാരണ്യ മുനിയായ യോഹന്നാൻ മാംദാനായുടെ ജനനത്തെപ്പററി സ്വപിതാവായ സക്കറിയാ പുരോഹിതനു് ദർശനദ്വാരാ ലഭിക്കുന്ന, നൂററാണ്ടുകൾക്കുമുമ്പു നടന്ന ചരിത്രസംഭവത്തിലേക്കു നമുക്കു നമ്മുടെ മനോനയനങ്ങളെ തിരിക്കാം.

മഹാപുരോഹിതനായ മശിഹാതമ്പുരാന്റെ പ്രവർത്തനത്തിനു മുമ്പിൽ ഒരു മാനുഷപുരോഹിതനായ യോഹന്നാന്റെ സേവനമെന്തിനു്? എന്നാൽ പഴയനിയമം അവഗാഢം പരിശോധിക്കുമ്പോൾ നമുക്കു മനസ്സിലാക്കുവാൻ കഴിയുന്ന ഒരു പരമസത്യം സകല ദൈവികപ്രവർത്തനങ്ങളുടെയും മുമ്പിൽ പുരോഹിതന്മാരെ നമുക്കു കാണുവാൻ കഴിയും എന്നുള്ളതാണു്.

1) ഇസ്രായേലിന്റെ വീണ്ടെടുപ്പുകാരനായ മോശയോടുകൂടെ പുരോഹിതനായ അഹരോനെയും (മോശയും പുരോഹിതനാണു്—സങ്കീ. 99:6).

2) രാജാവായ ദാവീദിനോടുകൂടെ പുരോഹിതനായ അഹിമേലക്കിനേയും

3) നേതാവായ സെരുബാബേലിനോടുകൂടെ പുരോഹിതനായ യോശുവായേയും ഇങ്ങനെ ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും, വീണ്ടെടുപ്പിങ്കലും, രാജത്വത്തിങ്കലും, നേതൃസ്ഥാനത്തും എല്ലാം പുരോഹിതവൃന്ദത്തെയും നാം കാണുന്നു.

4) രക്ഷകനായ യേശുവിന്റെ മുമ്പിൽ—തന്റെ രക്ഷാകരപ്രവർത്തനത്തിനുമുമ്പിൽ— പുരോഹിതനായ യോഹന്നാൻസ്നാപകൻ രംഗപ്രവേശം ചെയ്കയാണു്. പൌരോഹിത്യവും ലോകസംഭവങ്ങളും സമാന്തരമായിട്ടാണു പോകുന്നതെന്നു് ചരിത്രം സാക്ഷിക്കുന്നു. നമ്മുടെ വി. സഭയെ സംബന്ധിച്ചിടത്തോളം ഇതു് എത്രയോ അന്വർത്ഥമാണു്. നാം ജനിച്ചുകഴിഞ്ഞാലുടൻ പുത്രസ്വീകാരത്തിന്റെ മാറാത്ത നൽവരമേകുവാൻ മാമോദീസായുമായി പട്ടക്കാരൻ നമ്മോടുകൂടിയുണ്ടു്. നമ്മെ രാജകീയപുരോഹിതവർഗ്ഗമാക്കുവാൻ പരിശുദ്ധാത്മനൽവരമായ വി. മൂറോൻ അവൻ നമ്മെ അഭിഷേചിക്കുന്നു. ക്രിസ്തീയജീവിതത്തിൽ മുന്നേറുന്ന വിശ്വാസി ആത്മീയ വിശപ്പിൽ വാടിത്തളരുമ്പോൾ ജീവന്റെ മേശയിലെ ജീവന്റെ അപ്പവുമായും, അലറുന്ന സിംഹമായ സാത്താന്റെ ക്രൂരദ്രംഷ്ട്രങ്ങളിലേക്കു് അടിപാറിഞ്ഞു നിപതിക്കുന്ന നമ്മെ കൈതാങ്ങി ഉയർത്തുവാൻ കുമ്പസാരവുമായും പുരോഹിതൻ നമ്മോടുകൂടെയുണ്ടു്. ദാമ്പത്യത്തിന്റെ മനോജ്ഞമലർവാടിയിലേക്കു പുരോഹിതൻ നമ്മെ ആനയിക്കുന്നു. രോഗപീഡിതനായി ഞെരുങ്ങുമ്പോഴും, ഈ ലോകത്തോടു് അ

---

സമ്മേളനം തീർന്നു. പ്രതിനിധികൾ മടങ്ങിപ്പോയി, ഞങ്ങൾ ഡിന്നറിനു് ഭക്ഷണഹാളിലേക്കും. റഷ്യയിലെ ഞങ്ങളുടെ അവസാനത്തെ ഡിന്നർ ഇതായിരുന്നു. കാരണം അടുത്തദിവസം റുമേനിയായിലേക്കു പോകാനുള്ള ക്രമീകരണങ്ങളെല്ലാം ചെയ്തുകഴിഞ്ഞിരുന്നു. ഞങ്ങൾ ഡിന്നർ കഴിച്ചുകൊണ്ടിരിക്കുമ്പോൾ കോട്ടയത്തുനിന്നും വന്നെത്തിയ ജോർജ്ജ്ജോസഫ് ശെമ്മാശ്ശനും, തമ്പിശെമ്മാശ്ശനും ഞങ്ങളെ വന്നുകണ്ടു. അവർ അപ്പോൾ അവിടെ വന്നെത്തിയതേയുള്ളു. അവരെ അവിടെവെച്ചു കണ്ടതിൽ ഞങ്ങൾക്കുണ്ടായ സന്തോഷം സീമാതീതമായിരുന്നു. അവർ രണ്ടുപേരും ലെനിൻഗ്രാഡ് തിയോളജിക്കൽ കോളേജിൽ പഠനം നടത്തുന്നതിനു് പ്രത്യേക സ്കോളർഷിപ്പ് കിട്ടിവന്നതാണു്. ഉടൻ തന്നെ അവർ ലെനിൻഗ്രാഡിലേക്കു പോകയും ചെയ്തു.

## മോസ്കോയോടു യാത്രപറഞ്ഞു

28-ാം തീയതി രാവിലെ 7.30-നു തന്നെ ഹോട്ടൽ റഷ്യയിൽനിന്നും മോസ്ക്കോയിലെ ഇന്റർനാഷനൽ വിമാനത്താവളത്തിലേക്കു ഞങ്ങൾ പോയി. അതു രാവിലെ പുറപ്പെടേണ്ടതുകൊണ്ടും തലേരാത്രിയിൽ തന്നെ ഞങ്ങൾ പെട്ടികളും സാധനങ്ങളുമെല്ലാം അടുക്കി ക്രമീകരിച്ചുവച്ചിരുന്നു. ഞങ്ങളെ യാത്രയയയ്ക്കുന്നതിനു് രണ്ടു ബിഷപ്പുമാരും, അച്ചന്മാരും, അൽമായക്കാരും അടങ്ങിയ ഒരു ചെറിയ കൂട്ടംതന്നെ അവിടെ വന്നിരുന്നു. റഷ്യയിൽ സഞ്ചരിച്ച സ്ഥലങ്ങളിലെല്ലാം ഞങ്ങളുടെ എല്ലാ കാര്യങ്ങളും അന്വേഷിക്കുന്നതിനും ഞങ്ങളെ സഹായിക്കുന്നതിനും ഞങ്ങളുടെകൂടെ നിയമിക്കപ്പെട്ടിരുന്ന ബിഷപ്പ് മൽക്കിസദേക്കും, ദ്വിഭാഷിവനിത ഹെറിനും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. യാത്രപറച്ചിൽ രംഗം വളരെ ഹൃദയസ്പർശിയായിരുന്നു. ഞങ്ങൾ മെത്രാന്മാർ തമ്മിൽ ചുംബനം ചെയ്തു യാത്രപറഞ്ഞുകഴിഞ്ഞപ്പോൾ അച്ചന്മാരും മററുള്ളവരും ഞങ്ങളുടെ കരങ്ങൾ മുത്തി. ഞങ്ങൾക്കു പോകേണ്ട വിമാനം തയ്യാറായി നിൽക്കുന്നുണ്ടായിരുന്നു. അവിടേക്കു കൊണ്ടെത്തിക്കുന്നതിനുള്ള ബസ്സും. റഷ്യൻ സന്ദർശനത്തിന്റെ മധുരസ്മരണകൾ അയവിറക്കിക്കൊണ്ടു് ഞങ്ങൾ ബസ്സിൽ കയറി. രണ്ടുമൂന്നു മിനിട്ടുകൊണ്ടു് ഞങ്ങൾ വിമാനത്തിനു സമീപമെത്തി അതിൽ കയറി. വിമാനം 8. 45-നു് പറന്നുയർന്നു.

വഴിക്കു് വിമാനം കീവു പട്ടണത്തിൽ ഇറങ്ങി. മുമ്പു ഞങ്ങൾ കീവു പട്ടണം സന്ദർശിച്ചതാണു്. ഇപ്പോൾ സന്ദർശനത്തിനല്ല. റഷ്യ വിടുന്നതുകൊണ്ടു് ഞങ്ങളുടെ സാധനങ്ങളെല്ലാം അവിടെയാണു പരിശോധിക്കുന്നതു്. വളരെ കർശനമായ പരിശോധനയാണു് അവിടെ നടത്തുന്നതു്. എന്തായാലും 11.30-നു് പരിശോധനയെല്ലാം കഴിഞ്ഞു് ഞങ്ങൾ യാത്ര തുടർന്നു. 12.30-നു് റുമേനിയായുടെ തലസ്ഥാനമായ ബുക്കാറസ്റ്റിലെ വിമാനത്താവളത്തിൽ ഞങ്ങൾ ഇറങ്ങി.

(റുമേനിയായിൽ—അടുത്തലക്കം)

ന്ത്യയാത്ര പറഞ്ഞിറങ്ങുമ്പോഴും അവൻ നമ്മുടെ പാർശ്വത്തിലുണ്ടു്.

ഹാ! പൂർണ്ണമനുഷ്യനായി ജഡമെടുത്ത യേശുതമ്പുരാന്റെ മണലാരണ്യസരണി നിരപ്പാക്കുവാൻ ഒരു പുരോഹിത ശ്രേഷ്ഠനെത്തന്നെ തെരഞ്ഞെടുത്തതു് എത്രയോ അർത്ഥവത്താകുന്നു.

യോഹന്നാന്റെ ജനനവാർത്ത ദൂതൻ മുഖാന്തിരം അവന്റെ മാതാപിതാക്കളെ അറിയിക്കുകയാണു്. പഴയനിയമത്തിന്റെ അവസാനപുരോഹിതനായ യോഹന്നാൻ പാത നിരപ്പാക്കി പുതിയനിയമത്തിന്റെ ആദ്യപുരോഹതനായ യേശുവിനെ ഏല്പിക്കുകയാണു്.

പൌരോഹിത്യപരമായും ചരിത്രപരമായും അതിപ്രാധാന്യമർഹിക്കുന്ന ഒരു മഹൽസംഭവത്തിലേക്കത്രേ നമ്മുടെ ശ്രദ്ധയെ നാം തിരിച്ചിരിക്കുന്നതു്.

**1 അവർ ഇരുവരും (സഖറിയായും ഏലിശ്ശുബായും) ദൈവ സന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരുമായിരുന്നു.** (ലൂക്കേ. 1:5)

യോഹന്നാൻ മാംദാനായുടെ കുടുംബത്തെപ്പറ്റി സുവിശേഷകന്മാരിൽ പരിശുദ്ധ ലൂക്കോസ് ഏവൻഗേലിസ്റ്റൻ മാത്രമേ പറയുന്നുള്ളു. ആ മാതാപിതാക്കൾ ദൈവതിരുമുമ്പിൽ നീതിയുള്ളവരായിരുന്നു എന്നു് ആ മാതൃകാ കുടുംബത്തെപ്പറ്റി അദ്ദേഹം സാക്ഷിക്കുന്നു. ലേവ്യപൌരോഹിത്യത്തിൽ 24 കൂറുകളുള്ളതിൽ എട്ടാമത്തെ കൂറിൽ പെട്ടവനായിരുന്ന സഖറിയാ പുരോഹിതൻ. ഒരാഴ്ച മാത്രം നീണ്ടുനില്ക്കുന്ന കൂറിന്റെ തവണ ആണ്ടിൽ രണ്ടു പ്രാവശ്യം വീതം ഓരോ കൂറിനും ലഭിക്കുമായിരുന്നു. എന്നാൽ പ്രവാസത്തിലേക്കുപോയവരിൽ ഏതാനും കൂറുകൾ മാത്രം തിരികെ വന്നതിനാൽ അതിനെ വീണ്ടും 24 ആയി വിഭജിച്ചു് ദേവാലയ ജോലികൾ നിർവ്വഹിച്ചുപോന്നു.

അങ്ങനെ അബിയായുടെ കൂറിലെ പുരോഹിത ശ്രേഷ്ഠനായ സഖറിയായേയും പത്നിയേയുംപറ്റി ലൂക്കോസ് സാക്ഷ്യം നൽകുന്നതു് They were both righteous before God എന്നാണു്. മനുഷ്യരുടെ മുമ്പിൽ ആ കുടുംബം എത്രമാത്രം മാതൃകായോഗ്യമായി വിളങ്ങിയിരുന്നോ അത്രമാത്രം അവർ ദൈവതിരുമുമ്പാകെയും നീതിയുള്ളവരായിരുന്നു. ഈ പശ്ചാത്തലത്തിൽ നമുക്കു നമ്മെത്തന്നെ ഒന്നു ശോധനചെയ്യാം. നാം മനുഷ്യരുടെ മുമ്പിൽ നല്ലവരായി കാണപ്പെടുവാൻ വെമ്പൽകൊള്ളുമ്പോൾ സകല ഹൃദയങ്ങളെയും ശോധനചെയ്യുന്ന ദൈവതിരുമുമ്പിൽ നമ്മുടെ നില എന്തു്? മനുഷ്യരുടെ മുമ്പിൽ നാം ഒരു വിധവും ദൈവതിരുമുമ്പിൽ വേറൊരു വിധവും ആകുന്നെങ്കിൽ നമുക്കയ്യോ കഷ്ടം. ''അവന്റെ മുമ്പിൽ സകലവും നഗ്നമായും മലർന്നും കിടക്കുന്നു''. മശിഹാതമ്പുരാനു് ഏറ്റവും അസഹ്യമായിരുന്നതു് കപടഭക്തിയാണു്. ഇത്ര അതിരൂക്ഷമായും ദയാരഹിതമായും താൻ മറ്റൊന്നിനെയും ശാസിച്ചിട്ടില്ല. പള്ളിയിൽ മുഖ്യാസനവും വന്ദനവും നേടിവന്ന വെള്ളതേച്ച ശവക്കല്ലറകളായ പരീശപ്രമാണികളുടെ നേരേ ചൂണ്ടുവിരൽ നീട്ടി 'Woe unto you' എന്നു താൻ പല പ്രാവശ്യം ആവർത്തിച്ചു പറയുന്നതായി ഭാഗ്യവാനായ മത്തായിശ്ലീഹാ തന്റെ സുവിശേഷത്തിൽ 23–ാം അദ്ധ്യായത്തിൽ വിവരിക്കുന്നു. നൂറ്റാണ്ടുകൾക്കു മുമ്പു് പ്രവാചകന്മാരും ഇതുതന്നെ വിളിച്ചു പറഞ്ഞിരുന്നു. ''നിങ്ങൾ എന്നെ വിളിക്കുമ്പോൾ ഞാൻ ദൂരത്തായിരിക്കും എന്നു യഹോവാ അരുളിച്ചെയ്യുന്നു.'' അതുകൊണ്ടു് ബാഹ്യമായവയിൽനിന്നു യാഥാർത്ഥ്യത്തിലേക്കു കരേറുവാൻ ആഹ്വാനം ചെയ്തുകൊണ്ടു് നിബിയാ പറയുന്നു, 'നിങ്ങളുടെ വസ്ത്രങ്ങളെയല്ല, ഹൃദയങ്ങളെ കീറുവിൻ' എന്നു്. യഹൂദജനത്തിന്റെ പരീശത്വത്തെ ആസ്പദമാക്കി ''There is ten portions of hypocracies in the work and the nine of them are in Jerusalem'' (ലോകത്തിൽ ആകെ 10 കപടഭക്തിയുണ്ടെങ്കിൽ അതിൽ ഒമ്പതും യെറുശലേമിലുണ്ടു്) എന്നുള്ള പഴഞ്ചൊല്ലു് നമ്മേ സംബന്ധിച്ചിടത്തോളം എത്രമാത്രം പരമാർത്ഥമാണെന്നു് നമുക്കു തിരിഞ്ഞുനോക്കാം. നിറഞ്ഞുനിൽക്കുന്ന യാഥാർത്ഥ്യത്തിൽനിന്നും വഴുതി ശുഷ്ക്കമായ ബാഹ്യാചാരത്തിൽ മാത്രം കടിച്ചുപറ്റുവാൻ വെമ്പൽ കൊള്ളുന്ന എല്ലാ രംഗങ്ങളിലും കർത്താവു നമ്മേ നോക്കി ''നിങ്ങൾക്കു് അയ്യോ കഷ്ടം'' എന്നു പല്ലവി ആവർത്തിക്കുകയാണെന്നു് മറന്നുപോകരുതു്. നമുക്കു സഖറിയാ പുരോഹിതന്റെയും പത്നിയുടെയും നൈർമ്മല്യത്തോടും നീതിബോധത്തോടുംകൂടെ തന്നോടു് അടുത്തുചെല്ലാം. വൃക്ഷത്തണലിൽ വച്ചുതന്നെ നഥാനിയേലിനെ തൂക്കി അളന്ന കർത്താവു 'കണ്ടാലും മാലിന്യമറ്റ സത്യ ഇസ്രായേല്യൻ' എന്നു നൽകിയ സാക്ഷ്യം നമ്മെപ്പറ്റിയും പറയുവാൻ ഇടയാകട്ടെ. അതുകൊണ്ടു

ത്രെ 'ക്രിസ്ത്വാനുകരണ'ത്തിന്റെ കർത്താവ് എഴുതിയിരിക്കുന്നതു 'നീ ദൈവതിരുമുമ്പിൽ ആരായിരിക്കുമോ അതായിരിക്കും നിന്റെ യഥാർത്ഥനില' എന്ന്. ആകയാൽ നമുക്കും 'ദൈവമേ! തിരുമുമ്പാകെ ഞാൻ ആരാണെന്നറിയുവാനും, സഖറിയാ പുരോഹിതനേയും നഥാനിയേലിനേയുംപോലെ തിരുമുമ്പാകെ നീതിയുള്ളവനും നിഷ്ക്കളങ്കനുമായി ജീവിപ്പാനും എനിക്കു സംഗതി ആക്കണമെ' എന്നു പ്രാർത്ഥിക്കാം.

## 2 "അവൻ പുറത്തു വന്നാറെ അവരോടു സംസാരിപ്പാൻ കഴിഞ്ഞില്ല" (ലൂക്കോ. 1:22)

ദൈവതിരുമുമ്പാകെ നീതിമാനായിരുന്ന സഖറിയായിക്കുണ്ടായ അനുഭവം: അവൻ മൌനിയായി പുറത്തുവന്നു. ജനം അന്ധാളിക്കുന്നു. വീട്ടിൽ ചെന്നിട്ടോ: എലിശുബാ കരയുന്നു, സഖറിയാ ഊമനാണ്. സന്തോഷ നിർഭരമായിരുന്ന ആ ഉത്തമ ഭവനാന്തരീക്ഷം മാറിക്കഴിഞ്ഞു. സർവ്വത്ര ഭീതി. കയ്പുനിറഞ്ഞ ജീവിതാനുഭവം. ശാന്തിയും സമാധാനവും ആ ഗൃഹത്തിൽ നിന്നും വിട്ടുമാറി. ഹാ! നീതിമാനായ സഖറിയാവേ! നിനക്കെന്തുപററി? നീ നീതിമാനും നിന്റെ ഭാര്യ എലിശുബാ നീതിയുള്ളവളുമല്ലേ? നിങ്ങൾക്ക് എന്തു സംഭവിച്ചു? അതേ മറെറാന്നുമല്ല. സഖറിയായുടെ വിശ്വാസത്തിന്മേൽ ദൈവം ചെറുതായൊന്നു സ്പർശിച്ചപ്പോൾ അവൻ വീണുപോയി. അവനിതാ ശിക്ഷയിലേക്കു താണുപോയിരിക്കുന്നു.

ദൈവതിരുമുമ്പാകെ നീതിമാന്മാരായി കാണപ്പെടുന്ന ഏതൊരുവനും അനുഭവിക്കേണ്ടിവരുന്ന രണ്ടാമത്തെ ഘട്ടമത്രേ ഇതു്. ഹേ! ക്രിസ്ത്യാനീ! നിന്റെ നാഥൻ നിന്നെ അഗ്നിപരിശോധനചെയ്യുന്ന അവസരങ്ങൾ നിനക്കും ധാരാളമായി ഉണ്ടാകും. വീട്ടിൽ കടം കയറുക, കുഞ്ഞുങ്ങൾക്കെല്ലാം രോഗം, സ്വജനങ്ങളുടെ നിന്ദ, അയൽക്കാരുടെ അസൂയ, സാമ്പത്തികത്തകർച്ചകൾ: വിശ്വാസീ! ഇവ നിനക്ക് ഉണ്ടാകുമ്പോൾ തമ്പുരാന്റെ കിരീടത്തിലെ പത്തരമാററുള്ള സ്വർണ്ണമായി നിന്നെ രൂപീകരിക്കുവാൻ അഗ്നിയിൽ ശോധന ചെയ്യുകയാണെന്ന് നിന്റെ നീതിയെ അവൻ പരിശോധിക്കയാണെന്ന്, വിശ്വസിച്ചുകൊള്ളുക. വേദനകൾ, മത്സരങ്ങൾ, ആന്തരിക ഭിന്നതകൾ, അന്ധകാരാവൃതമായ അനുഭവങ്ങൾ ഇവയിലേക്കു നാം തള്ളപ്പെടുമ്പോൾ, ദൈവതിരുമുമ്പാകെ നീതിയോടുകൂടി വർത്തിച്ച നമ്മേ, രണ്ടാം ഘട്ടമായ testing period ലേക്കു കടത്തിവിടുകയാണെന്ന് ഓർത്തുകൊള്ളണമെ. 'ദു:ഖവും കഷ്ടപ്പാടും ഇല്ലാത്ത രാജ്യത്തു ചെന്നെത്തേണ്ടതു് അതുള്ള പാതയിലൂടെയാണെ'ന്ന് ഒരു കവി പാടിയിട്ടുള്ളതു് എത്രയോ അർത്ഥവത്താണ്.

ഈ അന്ധകാരം നിറഞ്ഞ രാത്രി കടന്നുപോകും. ഈ പരീക്ഷാഘട്ടത്തിൽ നെടുവീർപ്പിട്ടുകൊണ്ടു് മൂന്നാം സ്വർഗ്ഗത്തോളം എടുത്തുകൊള്ളപ്പെട്ട ഒരു സിദ്ധൻ വിലപിച്ചു. 'അയ്യോ ഞാൻ ഇച്ഛിക്കാത്ത തിന്മയെ ചെയ്തുപോകുന്നു' എന്ന്. ആ ഘട്ടം കടന്നുകഴിഞ്ഞപ്പോൾ അദ്ദേഹം വെല്ലുവിളിക്കുകയാണ് 'ഹാ! ഇനി എന്റെ കർത്താവിനോടുള്ള സ്നേഹത്തിൽനിന്നും എന്നെ വേർപെടുത്തുവാൻ ഏതൊരു ശക്തിക്കുകഴിയും'. ടാഗോർ മഹാകവി തന്നെത്തന്നെ നോക്കിക്കൊണ്ടു പാടി, 'വിളക്കുണ്ടു്, പ്രകാശിക്കുന്നില്ല, എന്റെ ആത്മാവേ! ഇതോ നിന്റെ സ്ഥിതി'. ഒടുവിൽ അദ്ദേഹം തന്നെ പാടുകയാണ്'' The light glances in the centre of my heart'. ആകയാൽ ഒരു ആംഗ്ലേയ കവി പറഞ്ഞിരിക്കുന്നതുപോലെ 'ഈ രാത്രിയുടെ അന്ധകാരം വർദ്ധിക്കട്ടെ, മൂങ്ങാ മൂളട്ടെ, നരി ഓളിഇടട്ടെ, കണ്ണു് ഇരുളട്ടെ. ലോകമേ! നാളെ ഒരു പൂർണ്ണപ്രകാശമുദിച്ചു് നി

---

### Apostolic Succession

The Method whereby the ministry of the Christian Church is held to be derived from the Apostles by a continuous succession. It has usually been associated with an assertion that the succession has been maintained by a series of bishops. These bishops have been regarded as succeeding the apostles because:-

1) they perform the functions of the apostles; 2) their commission goes back to the apostles; 3) they succeed one another in the same sees, the derivation of which may be traced back to the communion of the apostles; and 4) by some writers because through their consecration to the episcopal office they inherit from the apostles the transmission of the Holy Ghost which empowers them for the performance of their work. The fact of the succession of the ministry from the apostles, and of the apostles from Christ, was strongly emphasized by Clement of Rome before the end of the first century, and the necessity for it has been very widely taught within the historic Church.

(The Oxford Dictionary of the Christian Church, Page. 74.)

ബാലരംഗം

# യേശുനാഥന്റെ പൂന്തോട്ടം

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ...

തമാശക്കാരനായ ഒരു വല്യപ്പച്ചന്റെ കഥയാണ് കുഞ്ഞിച്ചായൻ ഈ പ്രാവശ്യം പറയാൻ ആഗ്രഹിക്കുന്നതു്. വേമ്പനാട്ടുകായലിന്റെ തീരത്തുള്ള ഒരു കൊച്ചു ഗ്രാമത്തിലാണ് വല്യപ്പച്ചന്റെ വീട്;

കായൽത്തീരത്തെ വെള്ള മണൽത്തിട്ടയിൽ പട്ടം പറത്തിക്കളിക്കാൻ വരുന്ന കുട്ടികളോട് വല്യപ്പച്ചൻ നല്ല നല്ല കഥകൾ പറയും. കുട്ടികൾക്കുവേണ്ടി എഴുതപ്പെട്ടിട്ടുള്ള അനേകം കഥാപുസ്തകങ്ങൾ വല്യപ്പച്ചന്റെ അലമാരിയിൽ സ്ഥാനം പിടിച്ചിരുന്നു. ആ പുസ്തകങ്ങളിൽനിന്നും വായിച്ചറിഞ്ഞ കഥകൾ പൊടിപ്പും തൊങ്ങലുംവച്ച് കുട്ടികളോടു പറയുമ്പോൾ അവർ ആഹ്ളാദംകൊണ്ടു തുള്ളിച്ചാടും. ചിലപ്പോൾ ആ കുസൃതിക്കുട്ടന്മാരോടൊത്തു് വല്യപ്പച്ചനും തുള്ളിച്ചാടും. വയസ്സ്

---

ന്റെ മുഖമെല്ലാം തെളിയും' എന്നു് ഉറച്ചുകൊണ്ടു് നിരാശയിൽനിന്നും പിന്തിരിഞ്ഞു് സഖറിയാവിനെപ്പോലെ പരീക്ഷണത്തിലൂടെ യാനം ചെയ്യുന്ന നമുക്കു ധൈര്യപൂർവ്വം ആ കയ്പുനിറഞ്ഞ കാസാ മട്ടോളം ഊറ്റിക്കുടിക്കാം. വേദനയിൽ വെന്തുരുകിയ നീതിമാനായ ഇയ്യോബിനോടുകൂടി 'എന്റെ വീണ്ടെടുപ്പുകാരൻ ജീവിക്കുന്നു' എന്നു നമുക്കും പറയാം.

## 3 ഉടനെ അവൻ വായും നാവും തുറന്നു സംസാരിച്ചു സ്തുതിച്ചു (ലൂക്കോ. 1: 64)

മൌനതയിലെ വേദന ഓടിയൊളിച്ചു. അവർ കാത്തിരുന്ന മോഹനമായ സുപ്രഭാതം വന്നണഞ്ഞു. സഖറിയാ സംസാരിച്ചു, ഏലിശ്ബാ പുഞ്ചിരിച്ചു. അയല്ക്കാരെല്ലാം ഓടിക്കൂടി. ഈ ലോകനാഥന്റെ മുന്നോടി ഇതാ അവരുടെ മുമ്പിൽ പുഞ്ചിരി തൂകിക്കിടക്കുന്നു. യോഹന്നാൻ ജനിച്ചുകഴിഞ്ഞു. കയ്പേറിയജീവിതാനുഭവങ്ങളിൽനിന്നു് ആ കുടുംബം ഇതാ സന്തോഷങ്ങളിലേക്കു പ്രവേശിച്ചിരിക്കുന്നു.

സഖറിയാ എന്ന പേരിന്റെ അർത്ഥം 'ദൈവത്തെ അറിഞ്ഞു' എന്നാണ്. അതേ സഖറിയാ ദൈവത്തെ നല്ലവണ്ണം അറിഞ്ഞു. ഏലിശ്ബാ എന്ന പദത്തിന്റെ അർത്ഥം 'ദൈവം വാഗ്ദത്തം ചെയ്തു' എന്നും യോഹന്നാൻ എന്നതിന്റെ അർത്ഥം 'ദൈവത്തിന്റെ കരുണ' എന്നുമാണ്. അതേ! ദൈവത്തെ അറിഞ്ഞു: ദൈവം വാഗ്ദത്തം ചെയ്തു. ദൈവത്തിന്റെ കരുണ ലഭിച്ചു. ദൈവത്തെ അറിയുന്നവനു് ദൈവത്തിന്റെ വാഗ്ദത്തം ലഭിക്കും. ഇതു രണ്ടുംകൂടെ ചേർന്നാലോ കരുണയുടെ ജനനമാണ്. ദൈവകരുണ ഉണ്ടാകുവാൻ ദൈവത്തെ അറിയട്ടെ. അപ്പോൾ അവന്റെ വാഗ്ദത്തവും കരുണയും ധാരാളമായി ഉണ്ടാകും.

ഇതാ മൗനത മാറി സഖറിയാ വൻകാര്യങ്ങൾ സംസാരിക്കുന്നു. വന്ധ്യ പ്രസവിച്ചു. ആ കണ്ണുനീരിന്റെ ഫലം ലോക പ്രസിദ്ധനായിത്തീർന്നു. കണ്ണുനീരോടുകൂടി വന്ധ്യമാർ സംഭാവനചെയ്ത എത്ര മഹാന്മാരെ പഴയനിയമത്തിന്റെ ഏടുകളിൽ നമുക്കു കാണാം.

സാറായുടെ പുത്രൻ ഇസഹാക്കു്, റിബേക്കായുടെ പുത്രൻ യാക്കോബ്, റാഹേലിന്റെപുത്രൻ യൌസേഫ്, മനോഹയുടെ ഭാര്യയുടെ പുത്രൻ ശിംശോൻ, ഹന്നായുടെ പുത്രൻ ശമുവേൽ ഇങ്ങനെ എത്ര പേരെ വേണമെങ്കിലും നമുക്കു കാണാം. കണ്ണുനീരിന്റെ മാധുര്യം! പ്രാർത്ഥനയുടെ ഫലം!!

'ദൈവമേ നീതിമാനായ സഖറിയാവിനെ അഗ്നിശോധന കഴിച്ചശേഷം പൌരോഹിത്യ മലർവാടിയിലെ മനോജ്ഞ കുസുമത്തെ പ്രദാനം ചെയ്തതുപോലെ നിന്റെ തിരുവിഷ്ടം എന്നിലും നിറവേറപ്പെടണമെ' എന്നുള്ള പ്രാർത്ഥനയോടെ നമുക്കും സ്വയം സമർപ്പിക്കാം. ഒരിക്കൽകൂടി ആ മൂന്നു ജീവിതഘട്ടങ്ങൾ നമുക്കോർക്കാം. 1) നീതിമാന്റെ ജീവിതം, 2) മൗനതയിലെ വാസം, 3) ദൈവത്തിന്റെ കരുണ.

—0—

FOR FAVOURS RECEIVED







K. B. Saramma, SouthKanara. — Mr. & Mrs. John, Edathuruthy.

എഴുപതു കഴിഞ്ഞെന്ന സത്യം വല്യപ്പച്ചൻ മറന്നുപോകും.

ഒരു ദിവസം കുട്ടികൾ കുട്ട...കുട്ട കളിച്ചപ്പോൾ വല്യപ്പച്ചനും അവരുടെകൂടെ കളിയിൽ പങ്കെടുക്കണമെന്നാഗ്രഹമായി. കുട്ട...കുട്ട...കുട്ട... എന്നു വിളിച്ചു പറഞ്ഞുകൊണ്ടു് ഓടിച്ചെന്ന വല്യപ്പച്ചൻ കാലുതെററി നിലത്തുവീണു. കുട്ടികൾ വല്യപ്പച്ചനെ താങ്ങി എണീല്പിച്ചു. ഭാഗ്യവശാൽ അപകടം ഒന്നും പററിയില്ല. ചില കുസൃതിക്കുട്ടന്മാർ കൂകി വിളിച്ചു. മററു ചിലർ പഞ്ചാരമണലിൽ ഉരുണ്ടു രസിച്ചു. പക്ഷേ വല്യപ്പച്ചൻ ഗൗരവംവിടാതെ ഇരുന്നു. കുട്ടിക്കാലത്തു് താനും വലിയ ഒരു കുട്ട...കുട്ട... കളിക്കാരനായിരുന്നു എന്നു പറഞ്ഞപ്പോൾ കുട്ടികൾക്കു് ചിരി അടക്കാൻ കഴിഞ്ഞില്ല. വല്യപ്പച്ചൻ തങ്ങളെപ്പോലെ ഒരു കൊച്ചുകുട്ടിയായിരുന്ന കാലം സങ്കല്പിക്കാൻ ആ ഓമനക്കുട്ടന്മാർക്കു കഴിഞ്ഞില്ല. എല്ലാവരുടെയും ചിരിയും ബഹളവും അവസാനിച്ചപ്പോൾ വല്യപ്പച്ചൻ ഒരു കഥ പറഞ്ഞു:

ഏബ്രഹാം പാതിരി എന്ന ഒരു ഭക്തൻ എഴുതിയ കഥയാണു് താൻ പറയാൻ പോകുന്നതെന്നു് വല്യപ്പച്ചൻ പറഞ്ഞു. കഥ കേൾക്കാൻ കുട്ടികൾക്കുത്സാഹമായി. ഏബ്രഹാം പാതിരി എഴുതിയ പല കഥകളും വല്യപ്പച്ചൻ അവരോടു പലപ്പോഴായി പറഞ്ഞിട്ടുണ്ടു്. പുസ്തകം വിടർത്തിവച്ചുകൊണ്ടു് വല്യപ്പച്ചൻ കഥ പറഞ്ഞുതുടങ്ങി.

ഒരിക്കൽ ഒരു വലിയ തെങ്ങിന്റെ നെറുകയിൽ സൂചിപോലെ നീണ്ടുനിവർന്നുനിന്നിരുന്ന ഒരു കുരുത്തോലക്കുമ്പു് അഹങ്കാരംകൊണ്ടു ചാഞ്ചാടുകയായിരുന്നു. തന്റെ സൗന്ദര്യത്തെക്കുറിച്ചു് ആ കുരുത്തോലക്കുമ്പു് അഹങ്കാരംകൊണ്ടു ചാഞ്ചാടുകയായിരുന്നു. തന്റെ സൗന്ദര്യത്തെക്കുറിച്ചു് ആ കുരുത്തോലക്കുമ്പിനു് വലിയ അഹങ്കാരമായിരുന്നു. പഴുത്തു താഴെ വീഴാറായിനിന്ന ഒരു ഓലമടലിനെ കണ്ടപ്പോൾ കുരുത്തോലക്കുമ്പു് പൊട്ടിച്ചിരിച്ചു. 'ഹല്ലോ! പടു കിഴവൻ... എപ്പോഴാണു് പിടച്ചു താഴെ വീഴുന്നതെന്നു് അറിയില്ല'.

ഇളംപ്രായക്കാരായ കുറേ പച്ച മടലുകൾ കുരുത്തോലക്കുമ്പിന്റെ തമാശ കേട്ടു് തലയാട്ടി രസിച്ചു. കിഴവാ...കിഴവാ... പടുകിഴവാ... എന്നു വിളിച്ചുകൊണ്ടു് അവർ കൂത്താടിക്കളിച്ചു.

പഴത്ത മടൽ അവരുടെ പരിഹാസം കൂട്ടാക്കിയില്ല. അറിവുള്ള ആ വൃദ്ധൻ മൗനമായിരുന്നു. കുരുത്തോലക്കുമ്പിന്റെയും കൂട്ടുകാരുടെയും കൂത്താട്ടം അല്പമൊന്നു ശമിച്ചപ്പോൾ പഴത്ത മടൽ സാവധാനത്തിൽ പറഞ്ഞുതുടങ്ങി.

'പ്രിയപ്പെട്ട കുഞ്ഞുങ്ങളേ... ഞാനും ഒരു കാലത്തു് നിങ്ങളെപ്പോലെ സൗന്ദര്യമുള്ളവനായിരുന്നു. ഇന്നെന്നെ പരിഹസിച്ച എന്റെ കുഞ്ഞനുജനായ കുരുത്തോലക്കുമ്പിനോടു് എനിക്കു പരിഭവമില്ല. ഒരു കാലത്തു് ഞാനും എന്റെ സൗന്ദര്യത്തിൽ അഹങ്കരിച്ചിരുന്നു. താഴെ വീഴാറായ ഒരു പഴത്ത മടലിനെ അന്നു പരിഹസിച്ചതോർക്കുമ്പോൾ ഇപ്പോഴും എനിക്കു ദുഃഖം തോന്നുന്നു. താഴെവീഴുംമുമ്പേ ആ വൃദ്ധൻ പറഞ്ഞ വാക്കുകൾ മാത്രമേ എനിക്കു നിങ്ങളോടുപദേശിക്കാനുള്ളു. ഒരിക്കലും നിങ്ങൾ വൃദ്ധന്മാരെ പരിഹസിക്കരുതു്. ഒരിക്കൽ നിങ്ങളുടെയും നിറം മങ്ങും. സൗന്ദര്യ-

നശിക്കും. അറിയാത്ത നിമിഷത്തിൽ താഴേക്കു വീണു പോകും...'. പഴുത്ത മടലിൻെറ വാക്കുകൾ കേട്ടപ്പോൾ കരുത്തോലക്കുഞ്ഞും കൂട്ടുകാരും അവരുടെ കൂത്താട്ടം നിറുത്തി. അവർ പഴുത്ത മടലിനോടു മാപ്പു ചോദിച്ചു.

പഴുത്ത മടൽ അവരെ ആശ്വസിപ്പിച്ചു. മററുള്ളവരെ പരിഹസിക്കാതെ നൃത്തംചെയ്തുകൊള്ളുവാൻ പഴുത്ത മടൽ അവരെ ഉപദേശിച്ചു.

സ്നേഹം...സന്തോഷം...സമാധാനം... എന്നു പാടിക്കൊണ്ടു് പടിഞ്ഞാററൻ കാററു് അതുവഴിവന്നു. പടിഞ്ഞാററൻ കാററിൻെറ പാട്ടിനൊത്തു് ആ ഓലമടലുകൾ നൃത്തംചെയ്തു. പഴുത്ത മടൽ തൻെറ കൊച്ചുകൂട്ടുകാരോടു യാത്രപറഞ്ഞു താഴേക്കുവീണു.

വല്യപ്പച്ചൻ കഥ പറഞ്ഞവസാനിച്ചപ്പോൾ ചില കുസൃതിക്കുട്ടന്മാരുടെ കണ്ണുകൾ നിറഞ്ഞിരുന്നു. കായൽത്തീരത്തുനിന്നിരുന്ന തെങ്ങുകളിൽ പച്ചോലകൾ പടിഞ്ഞാററൻ കാററിൻെറ താളത്തിനൊത്തു് നൃത്തംചെയ്യുന്നുണ്ടായിരുന്നു.

വല്യപ്പച്ചൻെറ കഥ ആ കൊച്ചുകുട്ടികൾക്കു വളരെയേറെ ഇഷ്ടപ്പെട്ടു. യേശുനാഥൻെറ തോട്ടത്തിലെ ഓമനപ്പൂക്കളെ...നിങ്ങൾക്കും ഈ കഥ ഇഷ്ടപ്പെട്ടുകാണുമെന്നു് കുഞ്ഞിച്ചായൻ വിചാരിക്കുന്നു. വല്യപ്പച്ചനോടു് കടംവാങ്ങിയ ഈ കഥ നിങ്ങൾ നിങ്ങളുടെ കൂട്ടുകാരോടു പറയണം.

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ... നാം പലപ്പോഴും വയസ്സന്മാരെയും വയസ്സികളെയും കളിയാക്കാറില്ലേ? പല്ലില്ലാത്ത വല്യപ്പച്ചൻെറയും വല്യമ്മച്ചിയുടെയും സംസാരം കേട്ടു് നാം അവരെ കളിയാക്കി ചിരിക്കാറില്ലേ? അവരും ഒരു കാലത്തു് നമ്മെപ്പോലെ തന്നെ ഓമനക്കിടാങ്ങൾ ആയിരുന്നു.

തുമ്പികളെപ്പോലെ തുള്ളിപ്പറന്നിരുന്ന ആ കുസൃതിക്കുടുക്കകൾ ഇന്നു് വല്യപ്പച്ചന്മാരും വല്യമ്മച്ചിമാരും ആയി മാറിയിരിക്കുന്നു. കറുത്ത മുടികൾക്കു പകരം വെള്ളിമുടികൾ! ആപ്പിൾപഴംപോലെ തുടുതുടുത്ത മുഖത്തു് ചുളിവുകൾ വീണിരിക്കുന്നു. കരു...പുരാ എന്നു് ഉപ്പേരി കടിച്ചിരുന്ന ആ പല്ലുകൾ എല്ലാം എവിടെപ്പോയി?

വെററിലയും, അടയ്ക്കയും ഇടികല്ലിൽ വച്ചിടിച്ച ശേഷം വായിലിട്ടു് നുണയുന്ന എൻെറ വല്യപ്പച്ചൻെറ രൂപം ഇപ്പോഴും മനസ്സിൽ തെളിയുന്നു. ചാരുകസാലയിൽ ചുരുണ്ടുകൂടിക്കിടന്നുകൊണ്ടു് വല്യപ്പച്ചൻ എന്നെ വിളിക്കും.

'എടാ...മോനേ...ഇന്ദ്രികുട്ടാ...വല്യപ്പച്ചനു് അല്പം വെററ ഇടിച്ചുതന്നേ...' വെററില ഇടിക്കാനുള്ള ഒരു സൂത്രം വല്യപ്പച്ചൻെറ ചാരുകസാലയുടെ താഴെ സ്ഥാനം പിടിച്ചിട്ടുണ്ടു്. ഉഴുന്നാട്ടുന്ന ആട്ടുകല്ലു് നിങ്ങൾ കണ്ടിട്ടില്ലേ? വെററില ഇടിക്കുന്ന കല്ലു കണ്ടാൽ ആട്ടുകല്ലിൻെറ ഇളയ അനുജനാണു് അവൻ എന്നു തോന്നും. അതിൽവച്ചു് ക്ടിൻ...ക്ടിൻ എന്നു കുറച്ചു സമയം ഇടിച്ചുകഴിയുമ്പോൾ വല്യപ്പചൻ പറയും.... 'ങ്ഹാ...ഇനി...നിറുത്തു്' എന്നിട്ടു [illegible] ച്ചങ്ങനെ ഇരിക്കും. ഞാനതു വല്യപ്പച്ചൻെറ വായിൽ വച്ചുകൊടുക്കുമ്പോൾ മോണകൊണ്ടു് ചവച്ചുതുടങ്ങും.

വല്യപ്പച്ചൻ ചവയ്ക്കുന്നതും ശ്ശൂ..... എന്നു് നീട്ടിത്തുപ്പുന്നതും എല്ലാം ഞാൻ അഭിനയിക്കും. വല്യപ്പച്ചൻ അപ്പോഴൊക്കെ അസ്സലായി ചിരിക്കും. ഇന്നു് എൻെറ വല്യപ്പച്ചൻ ഒരു കല്ലറയ്ക്കുള്ളിൽ ശാന്തമായുറങ്ങുന്നു. വല്യപ്പച്ചനെ പലപ്പോഴും ഞാൻ സ്വപ്നത്തിൽ കാണാറുണ്ടു്. ഇംപ്രികുട്ടാ... എന്നു വിളിച്ചു് എന്നെ ഓമനിച്ച ആ വല്യപ്പച്ചൻെറ രൂപം ഒരിക്കലും എൻെറ മനസ്സിൽനിന്നു മായുകയില്ല.

കുഞ്ഞനുജന്മാരെ, കുഞ്ഞനുജത്തിമാരെ, നിങ്ങളിൽ പലരുടെയും വല്യപ്പച്ചന്മാരും വല്യമ്മച്ചിമാരും ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്നു് കുഞ്ഞിച്ചായനറിയാം. എന്തെന്തു വാത്സല്യവും സ്നേഹവും അവർ നിങ്ങൾക്കു പകർന്നു തരുന്നു.

സ്കൂൾ വിട്ടു വീട്ടിൽ വരുമ്പോൾ മെത്തക്കീഴിൽനിന്നു് ചോക്കലേററു സമ്മാനിക്കുന്ന വല്യപ്പച്ചൻ,...

കുഞ്ഞിക്കവിളിൽ ഉമ്മ തരുന്ന വല്യമ്മച്ചി.....

സന്ധ്യയ്ക്കും പ്രഭാതത്തിലും ബാവായ്ക്കും പുത്രനും എന്നു് പ്രാൎത്ഥന തുടങ്ങുന്ന വല്യപ്പച്ചൻ!

പരിശുദ്ധനായ പരുമലത്തിരുമേനിയുടെയും, അതുപോലുള്ള പരിശുദ്ധന്മാരുടെയും കഥകൾ പറയുന്ന വല്യമ്മച്ചി!

ഹായ്..... എത്ര നല്ല വല്യപ്പച്ചനും എത്ര നല്ല വല്യമ്മച്ചിയും.

'നരച്ച തല ശോഭയുള്ള കിരീടമാണു്' എന്നു നിങ്ങൾ കേട്ടിട്ടുണ്ടോ?

കുഞ്ഞിച്ചായൻ ഇപ്രാവശ്യം എന്തുകൊണ്ടാണു് വല്യപ്പച്ചന്മാരെയും വല്യമ്മച്ചിമാരെയും പററി കൂടുതലായി പറയുന്നതെന്നു് നിങ്ങൾക്കറിയാമോ? ഈയിടെ കുഞ്ഞിച്ചായൻ ഒരു ബസ്സിൽ യാത്ര ചെയ്യുമ്പോൾ ഒരു വല്യപ്പച്ചനും ബസ്സിലുണ്ടായിരുന്നു. ഒരു കമ്പിയിൽ തൂങ്ങിപ്പിടിച്ചു നിൽക്കയാണു് വല്യപ്പച്ചൻ. കുഞ്ഞിച്ചായനും അടുത്തുതന്നെ തൂങ്ങിപ്പിടിച്ചു് നിൽക്കയാണു്. സീററു കിട്ടിയ ഭാഗ്യവാന്മാരിൽ ആൎക്കുംതന്നെ വല്യപ്പച്ചനു് ഒരു സീററു കൊടുക്കാനുള്ള ദയവുണ്ടായില്ല. പൊടിമീശക്കാരായ കോളജ് കുമാരന്മാർ പാവം വല്യപ്പച്ചനെ പരിഹസിക്കുന്നതു കണ്ടപ്പോൾ കുഞ്ഞിച്ചായനു സങ്കടം തോന്നി,

'കേട്ടോടാ, ഈ വല്യപ്പച്ചൻ പണ്ടു് വലിയ സർക്കസ്സുകാരനായിരുന്നെന്നാ തോന്നുന്നെ. കമ്പിയിൽ തൂങ്ങിക്കിടന്നുകൊണ്ടു് കാട്ടുന്ന വേലകൾ കണ്ടില്ലേ...' ഒരു പൊടിമീശക്കാരൻ അടിച്ചുവിട്ടു.

ഒരു വലിയ ഫലിതം കേട്ട മട്ടിൽ കൂട്ടുകാരൻ പൊട്ടിച്ചിരിച്ചു. ആ പൊടിമീശക്കാരിൽ ചിലർ നിങ്ങളുടെ കുഞ്ഞേട്ടന്മാർ ആയിരിക്കും, കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ, മാതാപിതാക്കളോടും അദ്ധ്യാപകരോടും പുരോഹിതന്മാരോടും എല്ലാം ഉള്ള ബഹുമാനം കുറഞ്ഞുവരുന്ന കാലമാണിതു്. യേശുനാഥൻെറ തോട്ടത്തിലെ ഓമനപ്പൂക്കളെ, നിങ്ങൾ നല്ല മാതൃക കാട്ടുക. പ്രായം ഉള്ളവരെ ബഹുമാനിക്കാൻ പഠിക്കുക. അവരെ ആദരിക്കുക. നിങ്ങൾക്കു നന്മവരും.

നല്ല ആശംസകൾ നേൎന്നുകൊണ്ടു് **കുഞ്ഞിച്ചായൻ.**

# വീട്ടമ്മമാരുടെ സുപ്രധാന ചുമതലകൾ

(ഡോ. (മിസ്സസ്) ദീനാ ചെറിയാൻ, കൊല്ലം)

[ഇക്കാലത്തു് പരിഷ്ക്കാരത്തിൻെറ പേരിൽ കാണപ്പെടുന്ന ചില തെററായ നടപടികളുടെ നേരെ ലേഖിക നിശിതമായി വിരൽ ചൂണ്ടിക്കൊണ്ടു്, ക്രിസ്തീയ സംസ്ക്കാരത്തിനു നിരക്കാത്ത സകലതിനെയും ചെറുത്തു് ധീരതയോടെ മുന്നേറുവാൻ വീട്ടമ്മമാരെ ആഹ്വാനംചെയ്യുകയാണു്. —പത്രാധിപർ]

കുടുംബത്തിൻെറ ചുക്കാൻപിടിക്കുന്ന വീട്ടമ്മമാരെ, ഭാവിയുടെ കെട്ടുറപ്പു നിങ്ങളുടെ കൈകളിലാണെന്നുള്ളതു നിങ്ങൾ മറന്നുപോകരുതു്. നിരീശ്വരത്വവും, ഭൗതികത്വവും, നക്സൽബാരിസവും ഭീകരതാണ്ഡവമാടുന്ന ഒരു കാലഘട്ടമാണിതു് എന്നു നിങ്ങൾക്കു് അറിയാമല്ലോ. ഈ അവസരത്തിൽ വീട്ടമ്മമാർ തങ്ങളുടെ വിളിയും ലാക്കും എന്തെന്നുള്ളതിനെപ്പററി നല്ല ബോധവതികളായിരിക്കേണ്ടതാണു്.

ക്രിസ്തീയനാമധാരികളായ ചിലർപോലും കൊള്ളയ്ക്കും കൊലപാതകത്തിനും നേതൃത്വം നൽകുമ്പോൾ അമരത്തിരിക്കുന്നവർ നിശ്ചലരാകുകയോ? നാം മൗനം ദീക്ഷിച്ചാൽ ക്രിസ്തീയകുടുംബമാകുന്ന തോണി ലക്ഷ്യത്തിലെത്തുമോ? ആ തോണി എവിടെയെങ്കിലും ചെന്നടുത്തുകൊള്ളട്ടെ എന്നതോ നമ്മുടെ ലക്ഷ്യം? അങ്ങനെയെങ്കിൽ സമുദായം എന്ന വേലിക്കെട്ടിൻെറ ആവശ്യം ഇല്ലല്ലോ.

ഓരോ ക്രിസ്തീയമാതാവും പിതാവും തങ്ങളുടെ കുഞ്ഞുങ്ങൾ, ദൈവതൃക്കരങ്ങളിൽനിന്നു തങ്ങൾക്കു ഭരമേല്പിക്കപ്പെട്ടിട്ടുള്ള അതിവിശിഷ്ടദാനങ്ങളാണു് എന്നു് ഓർത്തുകൊള്ളണം. നമുക്കു് ഇഷ്ടംപോലെ കൈകാര്യം ചെയ്യാനുള്ളവയല്ല, ദൈവദത്തങ്ങളായ താലന്തുകളാണവർ.

ഈ താലന്തുകൾ ദൈവഹിതപ്രകാരംവേണം വിനിയോഗിക്കാൻ. അതിനായിട്ടു നാം ശിശുക്കളെ സഭാമാതാവിനു സമർപ്പിക്കയാണു ചെയ്യുന്നതു്. സഭ അതിൻെറ ചിറകുകൾ വിരിച്ചു് ശിശുവിനെ സ്വീകരിച്ചു മാമോദീസാമൂലം വീണ്ടും ജനിപ്പിക്കുന്നു. അപ്പോൾ അതു പുത്രസ്വീകാരം പ്രാപിച്ചു് ദൈവത്തിൻെറ പുത്രനായിത്തീരുന്നു. ദൈവപുത്രനായ യേശുവിനു യൗസേപ്പു വളർത്തുപിതാവായിരുന്നപ്രകാരമത്രേ മാമോദീസ്സായിൽ ജ്ഞാനപിതാവിൻെറ സ്ഥാനം. മാതാവായ മറിയാമും യൗസേപ്പുംകൂടിയാണല്ലോ നമ്മുടെ കർത്താവിനെ വളർത്തിയതു്. 'യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിൻെറയും മനുഷ്യരുടെയും കൃപയിലും മുതിർന്നുവന്നു' (ലൂക്കോ. 2: 52). ഇതേ പ്രകാരത്തിലത്രേ ഓരോ ശിശുവും വളർത്തപ്പെടേണ്ടതു്. ഇങ്ങനെ വളർത്തേണ്ട ചുമതലയാണു മാതാപിതാക്കൾക്കുള്ളതു്.

നമ്മെ ഏല്പിക്കുന്ന മുതൽ ഭദ്രമായും 'പ്രയോജനപ്രദമായും സൂക്ഷിക്കേണ്ടതു നമ്മുടെ കടമയാണു്. ഒരു താലന്തു ലഭിച്ച ദാസനെപ്പോലെ ഉത്തരവാദിത്വത്തിൽനിന്നും വഴുതിമാറാൻ നാം ശ്രമിച്ചാൽ, നമ്മുടെ അനുഭവവും വ്യത്യസ്ഥമാകയില്ല.

'ചൊട്ടയിലെ ശീലം ചുടലവരെ' എന്നാണല്ലോ പൂർവ്വികന്മാർ പറഞ്ഞിരിക്കുന്നതു്. 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കുക; അവൻ വൃദ്ധനായാലും അതു വിട്ടുമാറുകയില്ല' (സദൃ. 22: 6). ഒരു ബാലൻ അഥവാ ബാലിക ഏതു വഴിയിൽ നടക്കണം എന്നു് അഭ്യസിപ്പിക്കുന്നതിനുള്ള ഉത്തരവാദിത്വം പ്രധാനമായും മാതാവിലത്രേ സ്ഥിതിചെയ്യുന്നതു്. മക്കളുടെ തെററുകളെ പിതാവിൽനിന്നു മറച്ചുവയ്ക്കുന്ന മാതാക്കൾ ഒട്ടും കുറവല്ല. അതുപോലെ കുഞ്ഞുങ്ങളുടെ തെററുകളെ കണ്ടില്ല എന്നുവച്ചു് ഒഴിഞ്ഞുമാറുന്ന പിതാക്കളും.

സന്മാർഗ്ഗപഥത്തിൽ വേഷത്തിനു്—വസ്ത്രധാരണത്തിനു്—ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനമുണ്ടു്. ഇന്നത്തെ യുവതീയുവാക്കന്മാരുടെ വസ്ത്രധാരണത്തിൽ അവതരിപ്പിക്കപ്പെടുന്ന 'ഫാഷൻ' കാണുമ്പോൾ 'ഇതെങ്ങോട്ടു്' എന്നു സ്വയം ചോദിച്ചുപോകുന്നു. സിനിമാതാരങ്ങളെ അനുകരിക്കാനുള്ള ഭ്രമമാണു് പലക്കും. നമ്മുടെ ചില പെൺകുട്ടികൾക്കു് പള്ളിആരാധനകളിൽ തലമുടിനിൽക്കുന്നതു് ഏതാണ്ടു് ഒരു പോരായ്കയാണു്! ചിലർ സാരിത്തുമ്പു വായിൽ കടിച്ചിരിക്കും; തലയിൽനിന്നു് ഊർന്നുപോകാതിരിക്കാനാണു്. വായു് സ്വതന്ത്രമാണെങ്കിൽ മാത്രമേ പ്രതിവാക്യങ്ങൾ ചൊല്ലാനും ഗാനങ്ങൾ ആലപിക്കാനും സാധിക്കയുള്ളല്ലോ. നീളംകൂടിയ സാരിവേണം നമ്മുടെ പെൺമക്കൾക്കു വാങ്ങിക്കൊടുക്കാൻ എന്നു മാതാക്കൾ കരുതണം. അതുപോലെ ബാലികമാർക്കു നീളംകൂടിയ പാവാടയുംവേണം. ചില കുട്ടികൾ പള്ളിയിൽ ഇരിക്കേണ്ട അവസരങ്ങളിൽ വളരെ പ്രയാസപ്പെടുന്നതു കാണാറുണ്ടു്. നമ്മുടെ കുട്ടികൾക്കു് ഈ ബുദ്ധിമുട്ടിനിടകൊടുക്കരുതു്. പാശ്ചാത്യരീതി നാം അനുകരണീയമായി വിചാരിക്കരുതു്. സിനിമാതാരങ്ങളുടെ രീതികളും നമുക്കു് അനുകരണാർഹങ്ങളല്ല. ആൺകുട്ടികളുടെ, ഉറപോലെ ഇറുകിയ പാൻറും പരിഷ്ക്കാരമാണത്രേ. പരിഷ്ക്കാരം ഉച്ചകോടിയിലേക്കുയരുമ്പോൾ സംസ്ക്കാരം നീചകോടിയിലേക്കു തള്ളപ്പെടുകയാണു്! പള്ളികളിൽപോലും, ഹൈന്ദവരീതിയിൽ നെററിയിൽ പൊട്ടുംതൊട്ടു വരുന്ന പെൺകുട്ടികളെയും യുവതികളെയും കാണാം. കുരിശുവരച്ച നെററിയിൽപൊട്ടു തൊടരുതെന്നു നമ്മുടെ വല്യമ്മച്ചിമാർ പറഞ്ഞുകേട്ടിട്ടുണ്ടു്. ഈ കുട്ടികൾക്കു് വല്യമ്മച്ചിമാരില്ലായിരിക്കാം! നമ്മുടെ വല്യമ്മച്ചിമാരുടെ വാക്കുകൾ വെറും പൊട്ടച്ചൊല്ലുകളാണെന്നു ധരിക്കരുതു്. ഹൈന്ദവർ നെററിയിൽ പൊട്ടു തൊടുന്നതു് അവരുടെ മതാചാരമുദ്രയും... ...പ്രരുടെ ആരാധനാമൂർത്തികളെ ഉപാസിക്കുന്നതിൻെറ ദൃശ്യമാണതു്. നമുക്കും നെററിമേൽ മുദ്രയുണ്ടു്. അതു വി. സ്ളീബായുടെ അടയാളമാണു്. അതു നമ്മുടെ ഉപാസനയാണു് വി. മാമോദീസ്സായിൽ വിജാതീയ മുദ്രമായിച്ചുകളിഞ്ഞ...

ട്ടാണ്‌ ജീവനുള്ള ദൈവത്തിൻെറ മുദ്ര (വെളി. 7:2) നെററിമേൽ പതിക്കുന്നതു്. ആദ്യം തൈലം കൂടാതെയും, പിന്നീടു വി. സൈത്തുകൊണ്ടും, അനന്തരം, മിശിഹായുടെ പരിമള വാസനയും വിശുദ്ധാത്മനൽവരത്തിൻെറ പൂർത്തീകരണവുമായ വി. മൂറോനാലും സ്ലീബായുടെ മുദ്ര പതിക്കുന്നു. അങ്ങനെ നമ്മുടെ കർത്താവിൻെറ നാമം നാം ഓരോരുത്തരുടെയും നെററിയിൽ മുദ്ര കുത്തപ്പെട്ടിരിക്കുന്നു (വെളി. 22:4). അതിൻെറ മീതെ പിന്നെയും വിജാതീയ മുദ്ര പതിക്കുന്നതു് എത്ര ഗൗരവതരമായ പ്രതിജ്ഞാലംഘനമാണ്‌! ക്രിസ്ത്യാനിത്വത്തിനു നിരക്കാത്തതുതന്നെ. വിജാതിത്വത്തെ ഉപേക്ഷിച്ചശേഷമാണു നാം മിശിഹാതമ്പുരാനെ സ്വീകരിക്കുന്നതു്. 'ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേററിരിക്കുന്ന നിങ്ങളേവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു' (ഗലാ. 3:27) എന്നു വി. പൗലൂസ്‌ നമ്മെ അനുസ്മരിപ്പിച്ചിരിക്കുന്നു.

ചില ക്രിസ്തീയ ഭവനങ്ങളിൽ ചുമരു നിറയെ 'സിനിമാ നടികളും നടന്മാരും' തൂങ്ങിക്കിടക്കുന്നതു കാണാം. കുട്ടികളുടെ മനസ്സിനെ ചലിപ്പിക്കാൻ പര്യാപ്തമായ അന്തരീക്ഷം അവരുടെ സ്വഭാവത്തിനു മാററം വരുത്തും എന്നതു മാതാപിതാക്കൾ ചിന്തിക്കുന്നുണ്ടോ? നമ്മുടെ കുടുംബങ്ങളിൽ ക്രിസ്തീയ അന്തരീക്ഷം നിലനിർത്തുന്നതിൽ വീട്ടമ്മമാർ എത്രയും ജാഗ്രത പാലിക്കേണ്ടതാണ്‌. നമ്മുടെ കുഞ്ഞുങ്ങളുടെ പ്രാർത്ഥനാശീലം വർദ്ധിപ്പിക്കുക, സൽസ്വഭാവം പുലർത്തിക്കൊണ്ടുവരുക, ദുർവ്വാസനകളെ നിരുത്സാഹപ്പെടുത്തുക, വിനയശീലം വർദ്ധിപ്പിക്കുക ഇത്യാദി സംഗതികളിൽ മാതാക്കൾ അനുനിമിഷം ശ്രദ്ധ പതിപ്പിക്കേണ്ടതാണ്‌. കുട്ടികൾ എന്തു വായിക്കുന്നു, അവർ എന്തു പഠിക്കുന്നു, അവരുടെ കൂട്ടുകാർ എങ്ങനെയുള്ളവർ എന്നീ സംഗതികളിൽ ഭവനത്തിനുള്ളിൽ മാത്രമല്ല, വെളിയിലും അമ്മമാർ ശ്രദ്ധിക്കേണ്ടതുണ്ടു്. ക്രിസ്തീയ സംസ്ക്കാരത്തിനു നിരക്കാത്ത യാതൊന്നും പ്രോത്സാഹിപ്പിക്കപ്പെട്ടുകൂടാ. തങ്ങളുടെ മക്കൾ ആഭരണങ്ങളും വസ്ത്രങ്ങളും കൊണ്ടു് അലംകൃതരായി കാണപ്പെടുന്നതിൽ മാതാക്കൾക്കു സന്തോഷമുണ്ടു്. വസ്തുവകകൾ തേടിവച്ചും വിദ്യാഭ്യാസം നേടിക്കൊടുത്തും അവരെ ഉന്നത നിലയിലാക്കാൻ നമുക്കു് വളരെയേറെ താല്പര്യമുണ്ടു്. നല്ലതുതന്നെ. എന്നാൽ ഇവയെക്കാളെല്ലാം ഉപരിയായി അവരെ സൽസ്വഭാവികളാക്കിത്തീർക്കുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. വിദ്യാഭ്യാസംകൊണ്ടു് ഉദ്ദേശിക്കപ്പെടുന്നതും ഇതുതന്നെ. എന്നാൽ ഇന്നത്തെ വിദ്യാഭ്യാസം ഈ വഴിക്കു് എത്ര കണ്ടുപകരിക്കുന്നു എന്നതു ചിന്താർഹമാണ്‌. അക്രമപ്രവർത്തനങ്ങളിലും മററും ഇന്നു് വിദ്യാർത്ഥിലോകം ഒട്ടും പിന്നിലല്ല എന്നു കാണുമ്പോൾ നാളത്തെ ലോകം ഏതു വിധമായിരിക്കും എന്നോർത്തു ഭ്രമിക്കുവാനേ വഴികാണുന്നുള്ളു.

ഇതുപോലുള്ള പ്രവണതകൾ സാഹചര്യങ്ങളുടെ പ്രേരണാമൂലമുണ്ടാകുന്നതാണ്‌ എന്നു് ഒരു സമയം പറയാമായിരിക്കാമെങ്കിലും മാതാപിതാക്കൾക്കു പരിപൂർണ്ണമായി കൈകഴുകി മാറിനില്ക്കാൻ പററുകയില്ല. പല മാതാപിതാക്കളും പറയും കുട്ടികൾ അനുസരിക്കുന്നില്ലെന്നു്. ദൈവകല്പനകളും സഭയുടെ കല്പനകളും മാതാപിതാക്കൾ ശരിക്കു് അനുസരിക്കുന്നുണ്ടോ? അനുസരിക്കാത്തവർക്കു് അനുസരിപ്പിക്കാനും സാദ്ധ്യമല്ല. തങ്ങളുടെ കുഞ്ഞുങ്ങൾ നല്ലവരാകാൻ ആഗ്രഹിക്കുന്ന മാതാപിതാക്കൾ നല്ലവരായിരിക്കാൻ പരമാവധി യത്നിക്കേണ്ടതാണ്‌. ആദ്യം പഠിക്ക; പിന്നെ പഠിപ്പിക്കുക. വൃക്ഷം നന്നെങ്കിൽ ഫലവും നന്നു്.

ലോകരക്ഷിതാവായ ദൈവം തനിക്കു മാതാവാകാൻ തെരഞ്ഞെടുത്തതു് ആരെ? ഏററം താഴ്മയുള്ളവളെ. എവിടെ എളിമയുണ്ടോ അവിടെ ദൈവം പ്രസാദിക്കുന്നു. വി. കന്യകയുടെ വാക്കുകൾ ശ്രദ്ധിക്കുക: 'ഞാൻ കർത്താവിൻെറ ദാസി; നിൻെറ വാക്കുപോലെ എനിക്കു ഭവിക്കട്ടെ' (ലൂക്കാ. 1: 38). ഭവിഷ്യത്തുകളെ ഭയപ്പെടാതെ ദൈവതിരുഹിതത്തിനു സമ്പൂർണ്ണസമർപ്പണം ചെയ്ത വി. മറിയാം ഒരു സ്ത്രീ തന്നെ. സകല വംശങ്ങളാലും ഭാഗ്യവതി എന്നു വാഴ്ത്തപ്പെടുന്ന സാക്ഷാൽ സ്ത്രീ.

ജഡമോഹത്തിനു വശംവദയായി നീചമായ പാപത്തിനു് യാക്കോബിൻെറപുത്രനായ യൗസേപ്പിനെ പ്രേരിപ്പിച്ച മിസ്രേമിലെ പൊത്തിപ്പേറിൻെറ ഭാര്യയും ഒരു സ്ത്രീ. അവൾ സ്വന്തം ഭർത്താവിനെ വഞ്ചിച്ചു. നീതിമാനെ വീഴിക്കുവാൻ വല വിരിച്ചു. അവളുടെ വലയിൽ വീണില്ലെന്നു കണ്ടപ്പോൾ അദ്ദേഹത്തെ നശിപ്പിക്കാൻ വേണ്ട കരുക്കളെല്ലാം ഒരുക്കി. എന്നിട്ടു സ്വയം പതിവ്രതയായി ചമയുകയും! കടിഞ്ഞാണില്ലാത്ത ജഡാഭിലാഷം ചിരസ്ഥായിയായ നേട്ടങ്ങളൊന്നുമുണ്ടാക്കുന്നില്ല, എന്നു മാത്രമല്ല നിത്യനാശത്തെ വിളിച്ചുവരുത്തുകയും ചെയ്യും. നമ്മുടെ വനിതകൾ ഇതിൽ ആദ്യം പറഞ്ഞ സ്ത്രീയെ അനുകരിക്കാൻ സർവ്വസന്നദ്ധരായിരിക്കയും നമ്മുടെ പെൺമക്കളെ വി. കന്യകമറിയാമിൻെറ യോഗ്യതയിലൂടെ വഴി നടത്താൻ അഹർനിശം പരിശ്രമിച്ചുകൊണ്ടിരിക്കയും വേണം.

ഇനി നമ്മുടെ വിശ്വാസത്തെപററി കൂടെ ഒരു വാക്കു പറഞ്ഞുകൊള്ളട്ടെ. അപ്പോസ്തോലനായ വി. പൗലൂസ്‌ തൻെറ വാത്സല്യശിഷ്യനായ തിമോത്തിയോസിൻെറ വിശ്വാസത്തെപററി പ്രശംസാപൂർവ്വം അനുസ്മരിക്കുമ്പോൾ ആ വിശ്വാസത്തിൻെറ ഹേതുഭൂതകൾ തിമോത്തിയോസിൻെറ വല്യമ്മ ലോവീസും അമ്മ യുനീ

"Where the traditional beliefs of the operation of grace and authority in the Christian Church are maintained, it is through the original Twelve Apostles that this grace and authority is held to descend from Christ and from them to their lawfully appointed successors".

(The Oxford Dictionary of the Christian Church, Page. 72)

കയുമാണെന്നു് എടുത്തുപറയുന്ന (2 തിമ. 1:5). നമ്മുടെ സഭയുടെ മഹത്വം സനാതനമായ അതിന്റെ വിശ്വാസവും പാവനങ്ങളായ ആചാരാനുഷ്ഠാനങ്ങളുമാണ്. എന്നാൽ വ്യക്തിപരമായ പ്രായോഗികതയിലോ? അല്പം അകത്തേക്കു കടന്നുചെന്നാൽ ഞെട്ടിക്കുന്ന പലകാര്യങ്ങൾ ദർശിക്കാൻ കഴിയും. ഓർത്തഡോക്സു്കാർ എന്നു പരസ്യമായി അഭിമാനിക്കയും പള്ളിയിൽ മുടങ്ങാതെ വരികയും ആത്മീക പ്രസ്ഥാനങ്ങൾക്കു നേതൃത്വം വഹിക്കുകയും ചെയ്യുന്ന ചിലർപോലും തരംകിട്ടുമ്പോൾ നമ്മുടെ പ്രാർത്ഥനകൾ കേവലം പഴഞ്ചൻ സമ്പ്രദായമെന്നു പറഞ്ഞു്—മൈതാന മനസ്സിന്റെ പരിവേഷമണിഞ്ഞുകൊണ്ടു്— ചില നവീകരണ വിഭാഗക്കാരെ അനുകരിക്കയും തങ്ങളുടെ സ്ഥാനവും സ്വാധീനവും വാഗ്വിലാസവും ഉപയോഗിച്ചു—സാധുക്കളായ വിശ്വാസികളെ വഴിപിഴപ്പിക്കയും ചെയ്യുവാൻ മടിക്കുന്നില്ലഎന്നു വന്നാൽ അതു് ആത്മഹത്യാപരമല്ലയോ? ഇങ്ങനെയും ചിലസംഭവങ്ങളില്ലാതില്ല. ഇതു് അത്യന്തം ലജ്ജാകരമായ ഒരുസംഗതിയത്രേ. ഓർത്തഡോക്സുകാരുടെ പ്രാർത്ഥനായോഗങ്ങളിൽ പ്രസംഗിക്കാൻ 'പെന്തക്കോസ്തു്' ഉപദേശിമാരെ ക്ഷണിച്ചാലത്തെ സ്ഥിതി എന്താണു്? ചോദിച്ചാൽ പറയും 'ഉണർവ്വു്' ഉണ്ടാക്കാനാണെന്നു്. ഇതാണോ ഉണർവ്വു്? നമ്മുടെ പ്രാർത്ഥന പഴഞ്ചനെന്നോ? ദൈവം പഴഞ്ചനാണെന്നു പറയാത്തതു ഭാഗ്യംതന്നെ. പിതാക്കന്മാർക്കു് ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസവും പഴഞ്ചനാണല്ലോ. വേദപുസ്തകവും അങ്ങനെതന്നെ. പ്രായം ചെന്ന സ്വന്തം മാതാപിതാക്കളും ഇക്കൂട്ടർക്കു പഴഞ്ചരായിരിക്കും. അപ്പഴപ്പോൾ തോന്നുന്ന വികാരങ്ങൾക്കനുസരിച്ചു് ആരാധനാദികളിൽ പ്രവർത്തിക്കാൻ ഭാവിച്ചാൽ പിന്നെ വിശ്വാസമെന്നൊന്നില്ലാതാകയായിരിക്കും ഫലം. വിശ്വാസനിഷ്ഠയില്ലാതെ വികാരത്തിന്റെ പിന്നാലെ പോയതിന്റെ ഫലങ്ങളാണു കൂണുകൾപോലെ കുരുത്ത—ക്രൈസ്തവമെന്നു പറയപ്പെടുന്ന—സമുദായ വിഭാഗങ്ങൾ. അവരുടെ ഉപദേഷ്ടാക്കന്മാരുടെ ഹാലിളക്കം, ഭക്തിയും ഉണർവ്വുമാണെന്നു ധരിക്കുകയാണു്! ഇതു കടുത്ത ആത്മവഞ്ചനതന്നെ. സത്യവിശ്വാസത്തിൽ അടിയുറച്ചുപോന്നിട്ടുള്ള തറവാടുകളിലെ ചില അംഗങ്ങളിൽപോലും ഈ ബാധ കാണപ്പെടുന്നുണ്ടു്. ഇതര സമുദായങ്ങളിൽനിന്നും വിവാഹബന്ധംമൂലം ഭവന നായികാസ്ഥാനത്തു് അവരോധിക്കപ്പെടുന്ന സ്ത്രീയുടെ അദമ്യമായ പ്രേരണാശക്തിയാണീ വിശ്വാസത്തകർച്ചയ്ക്കു കാരണമായി നിലകൊള്ളുന്നതു് എന്നു സൂക്ഷ്മ ദൃക്കുകൾക്കു കാണ്മാൻ കഴിയും. അങ്ങനെയുള്ള ഒരു സ്ത്രീ അവളുടെ മക്കളെ അവളുടെ വിശ്വാസത്തിലൂടെ വഴി നടത്തുകയും അങ്ങനെ നമ്മുടെ വിശ്വാസത്തിന്റെ തെളിനീരിൽ മായം കലർത്തുകയും വിഷലിപ്തമാക്കുകയും ചെയ്യുന്നു. ഈ അപകടം നാം മനസ്സിലാക്കി അതിനെ തടയുന്നതിനു ഫലപ്രദമായി പണിയെടുക്കേണ്ടിയിരിക്കുന്നു. നമ്മുടെ മർത്തമറിയം വനിതാപ്രസ്ഥാനം ഇതുപോലുള്ള സംഗതികൾ അവ അർഹിക്കുന്ന ഗൗരവത്തോടെ കൈകാര്യം ചെയ്യേണ്ടതാണ്. സ്ഥാനമോഹം വെടിഞ്ഞു സേവനസരണിയിലേക്കിറങ്ങുന്ന വിശ്വാസധീരരായ യുവതികൾ എഴുന്നേൽക്കേണ്ടിയിരിക്കുന്നു. മഹാജ്ഞാനിയായ ശലോമോൻപോലും പ്രലോഭനവശഗനായെങ്കിൽ നമ്മുടെ പുരുഷന്മാർ വിശ്വാസത്തിൽ ചഞ്ചലരായിത്തീരുന്നതിൽ അതിശയപ്പെടാനുണ്ടോ? 'വിശ്വാസത്തിന്റെ നല്ല പോർ പൊരുതുക; നിത്യജീവനെ മുറുകെ പിടിച്ചുകൊൾക (1 തിമ.6 :12). നിത്യജീവനെ മുറുകെ പിടിക്കണമെങ്കിൽ വിശ്വാസത്തിന്റെ നല്ല പോർ പൊരുതേ മതിയാകൂ.

മാതാവും പിതാവും രണ്ടു വിശ്വാസത്തിലായാൽ ആരുടെ വിശ്വാസത്തിൽ വേണം മക്കൾ നിലകൊള്ളുവാൻ? കുടുംബം പിതാവിൽ അധിഷ്ഠിതം; കുഞ്ഞുങ്ങൾ മാതാവിന്റെ പരിശീലനത്തിലും. ഏതു സമുദായാചാരമാണ് മക്കൾ സ്വീകരിക്കേണ്ടതു്? വിത്തും നിലവും നന്നാണെങ്കിൽ മാത്രമേ ഉദ്ദേശിക്കുന്ന ഫലം ലഭ്യമാകൂ. ഭാര്യ, രൂത്തിനെപ്പോലെയുള്ളവൾ എങ്കിൽ കുടുംബത്തിനും സമുദായത്തിനും മുതൽക്കൂട്ടത്രേ. ഭർത്താവിനെ സ്നേഹിക്കുന്ന ഭാര്യ; അവൾ ദൈവത്തെ ഭയപ്പെടുന്നു. മനുഷ്യനെ ശങ്കിക്കുന്നു. ഭാര്യയെ കരുതുന്ന ഭർത്താവു്; അവൻ ഒരിക്കലും പാത വിട്ടു സഞ്ചരിക്കുന്നില്ല. ഇങ്ങനെയുള്ള മാതാപിതാക്കളുടെ മക്കൾ ദുഷ്കൃത്യങ്ങളിലേക്കു നീങ്ങുക അത്ര എളുപ്പമല്ല.

സുഭിക്ഷതയുടെ വിളനിലമായ ഏദനിൽ സൃഷ്ടിയുടെ മകുടമായ മനുഷ്യനെ ദൈവംതമ്പുരാൻ ഉടമസ്ഥനും കാവല്ക്കാരനുമാക്കുന്നു. ഒരു വ്യവസ്ഥമാത്രം; നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷഫലം ഭക്ഷിക്കരുതു്. നോമ്പിനെപ്പററിയുള്ള കല്പനതന്നെ. എന്നാൽ നന്ദികെട്ട മനുഷ്യൻ അനുസരണക്കേടിലേക്കു നീങ്ങി. എന്താണ് ഈ അനുസരണക്കേടു്? നോമ്പു ലംഘനമല്ലാതെ മറെറാന്നല്ല. ഫലമോ? ആദാംദമ്പതികൾ തോട്ടത്തിൽനിന്നും പുറം തള്ളപ്പെട്ടു. നോമ്പു നോക്കു

# വി. കുമ്പസ്സാരം

സെപ്റ്റംബർ ലക്കത്തിൽനിന്നു തുടർച്ച

(ഫാദർ കെ. ഗീവറുഗീസ് മണ്ണൂർ, അഞ്ചൽ)

## ആരുടെ അധികാരത്താൽ പാപങ്ങൾ മോചിക്കുന്നു.

പാപങ്ങളെ 'മോചിപ്പാനുള്ള അധികാരം യേശുമ്ശിഹാ തന്റെ അപ്പോസ്തോലന്മാർക്കും അവരുടെ പിൻഗാമികൾക്കും കൊടുത്തു. പട്ടത്വമാകുന്ന കൂദാശയുടെ സ്വീകരണം മൂലം പാപമോചനത്തിനുള്ള അധികാരവും പട്ടക്കാർക്കു ലഭിക്കുന്നു. പട്ടത്വ നൽവരം ലഭിച്ച പുരോഹിതനെന്നുള്ള നിലയിൽ കർത്താവിന്റെ സ്ഥാനാപതിയായിട്ടാണ് പട്ടക്കാരൻ പാപങ്ങളെ മോചിക്കുന്നതു്. വി. പത്രോസിന്റെ പ്രാർത്ഥനയാൽ കർത്താവ് ഉയിർപ്പിച്ച സ്ത്രീയെ വി. പത്രോസ് ഉയിർപ്പിച്ചുവെന്ന് പറയുന്നതുപോലെ കുമ്പസാരം വഴിയായി കർത്താവ് നൽകുന്ന പാപമോചനത്തെക്കുറിച്ച് പട്ടക്കാർക്ക് പാപങ്ങളെ മോചിപ്പാൻ അധികാരമുണ്ടെന്നു പറയുന്നതു് ന്യായമാകുന്നു. പാപമോചനാധികാരം ദൈവത്തിനുള്ളതാകുന്നു. നമ്മുടെ കർത്താവ് ആ അധികാരം തന്റെ സ്ഥാനാപതികളായ ശിഷ്യന്മാർക്കു കൊടുത്തു. "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു'. (മത്താ. 18: 18, യോഹ. 20:23–ം കാണുക). ഈ അധികാരത്തിൽ നിന്നു തന്റെ ശിഷ്യന്മാരിൽ ആരെയും മാററി നിർത്തിയിട്ടില്ല. ഇതു് എല്ലാ മനുഷ്യർക്കുമായി നൽകിയതല്ല. തന്റെ സ്ഥാനാപതികൾക്കു മാത്രം. കർത്താവു തെരഞ്ഞെടുക്കുകയും അധികാരപ്പെടുത്തുകയും ചെയ്യുന്ന തന്റെ സ്ഥാനാപതികളായ പട്ടക്കാരായ മനുഷ്യരിൽകൂടി ഈ അധികാരം പ്രവർത്തിക്കപ്പെടുന്നു.

## പട്ടക്കാർക്കു പാപമോചനാധികാരമുണ്ടോ?

'അവൻ അവരുടെമേൽ ഊതി അവരോട്, നിങ്ങൾ പരിശുദ്ധാത്മാവിനെ കൈക്കൊള്ളുവിൻ; ആരുടെ പാപങ്ങളെ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്ക് നിർത്തിയിരിക്കുന്നു. (യോഹ. 20: 22–23).

നമ്മുടെ കർത്താവ് ലോകത്തിൽനിന്നും സ്വർഗ്ഗാ

---

ക എന്നതു സഭയുടെ കല്പനയാണ്. എന്നാൽ നോമ്പു ശരിയായി നോക്കുന്നവർ ഇന്ന് എത്രയുണ്ട്? മാതാക്കളെ! നിങ്ങളുടെ കുഞ്ഞുങ്ങളെ നോമ്പിലും പ്രാർത്ഥനയിലുംകൂടി നിങ്ങൾ വഴിനടത്തുക. അതു് അവരെ ദൈവസന്നിധിയിൽ എത്തിക്കും.

തോട്ടത്തിലെത്തിയ ദൈവം, ആദാമിനെ പതിവുപോലെ കാണായ്കയാൽ ആദമേ, ആദമേ എന്നു പേർ ചൊല്ലി വിളിക്കുന്നു. മറുപടിയില്ല. ആദാമെവിടെ? ആ കല്പനലംഘകൻ സ്വപ്രേയസ്സിയോടുകൂടെ ഒളിച്ചിരിക്കുകയാണ്. ഇതുപോലെ ദൈവംതമ്പുരാൻ നമ്മെയും പേർ ചൊല്ലിവിളിക്കുമ്പോൾ തിരുസന്നിധിയിൽനിന്ന് ഒളിച്ചോടാൻ ഇടയാകരുതു്. അല്ല, എവിടെ ഒളിക്കാനാണ്, (സങ്കീ. 139:7–10) ഒരിടവുമില്ല. അതിനാൽ നാം ഇടയന്റെ ശബ്ദം കേൾക്കുമ്പോൾ ഓടി എത്തുന്ന ആടുകളായിരിക്കണം (യോ. 10:3, 4). നമ്മുടെ കുഞ്ഞുങ്ങളെ ആ വിധത്തിൽ പരിശീലിപ്പിക്കയും വേണം. അമ്മമാരെ, സന്ധ്യയാകുമ്പോൾതന്നെ നിങ്ങളുടെ കുഞ്ഞുങ്ങളെ പ്രാർത്ഥനയ്ക്കായി കർത്തൃതിരുമുമ്പാകെ അണിനിരത്തുക. തിരുമുഖം കാണ്മാൻ, തിരുശബ്ദം കേൾക്കാൻ അവരെ സജ്ജമാക്കുക. പ്രഭാതത്തിന്റെ യാമം പൊട്ടിവിടരുമ്പോഴും ഇപ്രകാരംചെയ്യുക. അവർ നമ്മുടെ നാഥനോടു സംസർഗ്ഗം ചെയ്യട്ടെ. ഈ പരിശീലനം വാർദ്ധക്യത്തിൽപോലും അവർ വിട്ടുമാറുകയില്ല. ഇന്നു സാമാന്യം ഭേദപ്പെട്ട ഭവനങ്ങളിലെല്ലാം റേഡിയോയുണ്ട്. റേഡിയോയിൽനിന്നുയരുന്ന ശബ്ദം കേൾക്കാൻ കുടുംബാംഗങ്ങൾ എത്ര ഉൽസുകരാണെന്നോ? വേണ്ടാ എന്നല്ല, ദൈവത്തെ സ്തുതിക്കുന്നതിനും ദൈവശബ്ദം കേൾക്കുന്നതിനുമായിരിക്ക

ട്ടെ പ്രഥമസ്ഥാനം. ദൈവശബ്ദം നമുക്ക് എങ്ങനെ കേൾക്കാം? വി. വേദത്തിലൂടെ നമ്മുടെ കർത്താവു നമ്മോടു സംസാരിക്കുന്നു. നിത്യജീവന്റെ വചനങ്ങൾ–വി. വേദപുസ്തകവായനയും അദ്ധ്യയനവും–അവ നമ്മുടെ കുഞ്ഞുങ്ങളുടെ കാലുകൾക്കു ദീപവും പാതയ്ക്കുപ്രകാശവുമായിരിക്കും.

ദേവാലയത്തിലെ ദിവ്യാരാധനയിൽ നിഷ്ഠാപൂർവ്വം സംബന്ധിക്കാനും നിങ്ങളുടെ കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുക. പള്ളിയിൽ പോകുക് എത്ര പ്രധാനമാണെന്നോ? പത്രോസും യോഹന്നാനും ഒൻപതാംമണിനേരം പ്രാർത്ഥനാസമയത്തു ദൈവാലയത്തിലേക്കു പോയതായി നാം വായിക്കുന്നു (നടപ്പ്. 3:1). അവർ യാമന്തോറും ദേവാലയത്തിൽപോയി പ്രാർത്ഥിക്ക പതിവായിരുന്നു എന്നു വേണമല്ലോ ഇതിൽനിന്നു മനസ്സിലാക്കാൻ. അവർ പാർത്തിരുന്നതു സെഹിയോൻമാളികയിൽ. നമ്മുടെ കർത്താവു പെസഹാ ആചരിച്ചതും, പെന്തിക്കുസ്തിനാൾ പരിശുദ്ധറൂഹാ ഇറങ്ങിയതുമായ സെഹിയോൻമാളികയിൽ പാർത്തിട്ടും നിർദ്ദിഷ്ടയാമങ്ങളിൽ പ്രാർത്ഥിപ്പാൻ അപ്പോസ്തോലന്മാർ ദൈവാലയത്തിലേക്കുപോയിയെങ്കിൽ എത്രമാത്രം പ്രാധാന്യമാണ് അതിനു കല്പിക്കപ്പെട്ടിരുന്നതെന്നു വ്യക്തമാണല്ലോ. നമ്മുടെ കർത്താവും ഇതിനുനമുക്ക് എത്ര സമുജ്ജ്വലമായ മാതൃകയാണു വച്ചേച്ചു പോയിരിക്കുന്നതു്. എന്നാൽ ഞായറാഴ്ചപോലും പള്ളിയിൽപോകാതെ മററുകാര്യങ്ങളിൽ എത്രപേർ ഇക്കാലത്തു വ്യാപൃതരായിരിക്കുന്നു!

നമ്മുടെ രക്ഷയ്ക്കും പിൻതലമുറയുടെ നന്മയ്ക്കുംവേണ്ടി നാം പ്രത്യേകം കരുതേണ്ടതാണ്. ഉത്തരവാദിത്വം നമ്മുടെമേൽ ഇരിക്കുന്നു. ഒഴിഞ്ഞു മാറാമെന്നു കരുതേണ്ട.



രോഹണം ചെയ്തിരിക്കുന്നതിനാൽ, 'നിന്റെ പാപങ്ങൾ മോചിച്ചിരിക്കുന്നു, സമാധാനത്തോടെ പോകുക' എന്ന് പലസ്തീനിൽവച്ച് പശ്ചാത്താപപരവശയായ സ്ത്രീയോടു കല്പിച്ചതുപോലെ ഇന്ന് കല്പിക്കുവാൻ സാദ്ധ്യമല്ലല്ലൊ. എന്നാൽ പാപബോധത്താൽ ദുഃഖാത്തരായ അനുതാപികൾക്ക് കരുണാമസൃണമായ തന്റെ വചനത്തിൽനിന്നുണ്ടായ ആശ്വാസവും രക്ഷയും ഇന്നും ലഭിക്കേണ്ടതാണല്ലോ. അതിന് കർത്താവ് മാർഗ്ഗം ഏർപ്പെടുത്തി. 'പിതാവ് എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെ അയ്ക്കുന്നു' എന്നു കല്പിച്ചു. കർത്താവ് ലോകത്തിൽ പ്രവർത്തിച്ചതെല്ലാം അതുപോലെ പ്രവർത്തിപ്പാനാകുന്നു ശിഷ്യന്മാരെ താൻ അധികാരപ്പെടുത്തിയതു്. പാപത്തെ മോചിച്ച് മനുഷ്യകുലത്തെ രക്ഷിപ്പാനായിരുന്നു പിതാവാം ദൈവം തന്റെ ഏക ജാതനെ ലോകത്തിലേക്കയച്ചതു്. തന്റെ രക്ഷാകരപ്രവർത്തനങ്ങൾ ശിഷ്യന്മാരും അവരുടെ പിൻഗാമികളും തുടരേണ്ടതാകുന്നു. താൻ അവരുടെമേൽ ഊതി. പരിശുദ്ധാത്മാവിനെ പ്രാപിപ്പിൻ എന്നരുളിച്ചെയ്തു. * ഊതുമ്പോൾ വായു നമുക്ക് ദൃശ്യമല്ലെങ്കിലും അതു നമുക്ക് അനുഭവപ്പെടുന്നു. അതുപോലെ ആത്മാവിനെ നാം കാണുന്നില്ലെങ്കിലും ആത്മാവിനു ശക്തി ഉണ്ടെന്ന് നാം അറിയുന്നു. നമ്മുടെ കർത്താവ് പരിശുദ്ധാത്മാവിനെ തന്റെ ശിഷ്യന്മാർക്ക് കൊടുക്കയും ഉടനെ തന്നെ അവരോട് 'നിങ്ങൾ ആരുടെ പാപങ്ങളെ മോചിക്കുന്നുവോ അവർക്കുമോചിക്കപ്പെടുമെന്നും, ആരുടെ പാപങ്ങളെ നിറുത്തുമോ, അവർക്ക് നിറുത്തപ്പെടുമെന്നും കല്പിക്കയുംചെയ്തു. ആ സമയംമുതൽ വി. സഭയിൽ അപ്പോസ്തോലന്മാർക്കും അവരുടെ പിൻഗാമികൾക്കും പാപമോചനാധികാരം ലഭിച്ചിട്ടുള്ളതാകുന്നു. കർത്താവു തന്നെ കല്പിച്ചിട്ടുള്ളതുപോലെ അഭൗമികമായ പരിശുദ്ധാത്മാവിന്റെ ശക്തിയും അധികാരവുമാണ് അവർക്കു താൻ കൊടുത്തതു്. തന്റെ സ്ഥാനാപതികളായ പുരോഹിതന്മാർ അതു വളരെ സൂക്ഷ്മതയോടെ ഉപയോഗിക്കേണ്ടതാകുന്നു.

### കുമ്പസാരത്തിനുള്ള ഒരുക്കം

വി. കുമ്പസാരം ആത്മാർത്ഥതയോടും യാഥാർത്ഥ്യബോധത്തോടുംകൂടി ആയിരിക്കണം. മഗ്ദലനമറിയം കർത്തൃപാദങ്ങളിൽ വീണുകേണപ്പോൾ യാതൊന്നും സംസാരിച്ചതായി നാം വായിക്കുന്നില്ല. കല്ലെറിഞ്ഞു കൊല്ലണമെന്നാവശ്യപ്പെട്ടുകൊണ്ട് തിരുസന്നിധിയിൽ ആനയിക്കപ്പെട്ട പാപിനിയായ സ്ത്രീയും അവളുടെ പാപങ്ങൾ ഏറ്റുപറഞ്ഞതായി നാം വായിക്കുന്നില്ല. ആരോടാണോ 'മകനേ! നിന്റെ പാപങ്ങൾ മോചിക്കുന്നു'വെന്ന് അരുളിചെയ്തതു് ആ പക്ഷവാതക്കാരനും പാപങ്ങളെ ഏറ്റുപറഞ്ഞിരുന്നില്ല. അതു കൂടാതെ തന്നെ അവർക്കെല്ലാം പാപമോചനം നൽകപ്പെട്ടു. എന്തെന്നാൽ മ്ശിഹാ ദൈവമായിരുന്നു. അന്തരിന്ദ്രിയങ്ങളെ ശോധനചെയ്യുവാൻ തനിക്കു കഴിയുമായിരുന്നു. **അവരുടെ അനുതാപ സംപൂർണ്ണമായ ഹൃദയം തനിക്കു കാണാമായിരുന്നു.** അവൻ പാപങ്ങളെ ഏറ്റുപറഞ്ഞില്ലെങ്കിലും അവ ക്ഷമിക്കുവാൻ തനിക്കു കഴിയുമായിരുന്നു.

പട്ടക്കാർ കർത്താവിന്റെ പ്രതിനിധികളാകുന്നു. അവർക്കു ഹൃദയരഹസ്യങ്ങൾ കാണുവാൻ കഴിയുന്നില്ല. എന്തെല്ലാം പാപങ്ങളാണ് ഒരുവൻ ചെയ്തിട്ടുള്ളതെന്നും അവർ അറിയുന്നില്ല. എങ്കിലും പാപങ്ങളെ മോചിക്കാനും മോചിക്കാതിരിപ്പാനും ഉള്ള അധികാരം കർത്താവ് അവർക്കു കൊടുത്തിരിക്കുന്നു. പാപങ്ങൾ മോചനാർഹങ്ങളാണോ അല്ലയോ എന്ന് അവർ എങ്ങനെയാണ് തീരുമാനിക്കേണ്ടതു്. ഒരു കേസ് ന്യായമായി തീരുമാനിക്കേണ്ടുന്നതിന് ന്യായാധിപന് കേസ് കേൾക്കേണ്ടതാവശ്യമാകുന്നു. അതുപോലെ സത്യകുമ്പസാരത്തിൽ ഏറ്റുപറയപ്പെടുന്ന പാപങ്ങളെ കേട്ടുകൊണ്ട് ദൈവനാമത്തിൽ പട്ടക്കാരൻ വിധിക്കുന്നു. കുമ്പസാ

* കർത്താവു ശിഷ്യന്മാരുടെമേൽ ഊതി പാപമോചനാധികാരം — പൗരോഹിത്യം — അവർക്കു കൊടുത്തപ്പോൾ മാർതോമ്മാശ്ലീഹാ അവിടെ (മാളികയിൽ) ഇല്ലായിരുന്നതിനാൽ ഇതു മാർതോമ്മായിക്കു ലഭിച്ചിട്ടില്ല എന്ന ഒരു അഭിപ്രായഗതി അടുത്തയിട ആവിർഭവിച്ചിട്ടുണ്ട്. ഇതേപ്പററി ചില സുഹൃത്തുക്കൾ പത്രാധിപർക്കു കത്തുകൾ അയച്ചിട്ടുമുണ്ട്. ഈ ഊതൽമൂലം ലഭിക്കേണ്ട പരിശുദ്ധാത്മശക്തി ആർക്കെല്ലാം ലഭിക്കണമെന്നു കർത്താവ് ഇച്ഛിച്ചിട്ടുണ്ടോ അവർക്കെല്ലാം ലഭിച്ചിട്ടുണ്ട്. ആർക്കെല്ലാമാണ് ഇതു ലഭിക്കണമെന്നു കർത്താവ് ഇച്ഛിച്ചിരുന്നതെന്നു മത്താ. 18:18–ൽ വളരെ വ്യക്തമായി കാണാം. 'കാററ് ഇഷ്ടമുള്ളേടത്തു് ഊതുന്നു'. യോഹ. 3:8 (മാർതോമ്മായുടെമേൽ ഊതിയിട്ടില്ല എന്നു വി. വേദത്തിൽ ഒരിടത്തും കാണുന്നില്ല). മോശയുടെമേലുള്ള പരിശുദ്ധാത്മശക്തിയിൽ കുറെ എടുത്തു് എഴുപതു പുരുഷന്മാർക്കുകൊടുത്ത സംഭവം വി. വേദപുസ്തകത്തിൽ നമുക്കുകാണാം. അവരിൽ രണ്ടുപേർ അപ്പോൾ കൂടാരത്തിൽ ഇല്ലാതിരുന്നിട്ടും മററുള്ളവരോടൊപ്പം അവർക്കുംകിട്ടി. 'ആത്മാവ് അവരുടെമേൽ ആവസിച്ചപ്പോൾ അവർ പ്രവചിച്ചു. എന്നാൽ ആ പുരുഷന്മാരിൽ രണ്ടുപേർ പാളയത്തിൽതന്നെ താമസിച്ചിരുന്നു; ഒരുത്തനു് എൽദാദ് എന്നും മററവനു് മേദാദ് എന്നും പേർ. ആത്മാവ് അവരുടെമേലും ആവസിച്ചു. അവരും പേരെഴുതിയവരിൽ ഉള്ളവർ ആയിരുന്നു എങ്കിലും കൂടാരത്തിലേക്കു ചെന്നിരുന്നില്ല. അവർ പാളയത്തിൽവച്ചു പ്രവചിച്ചു. അപ്പോൾ ഒരു ബാല്യക്കാരൻ ഓടിച്ചെന്നു: എൽദാദും മേദാദും പാളയത്തിൽവച്ചു പ്രവചിക്കുന്നു എന്നു പറഞ്ഞു. എന്നാറെ....യോശുവാ, എന്റെ യജമാനനായ മോശയെ, അവരെ വിരോധിക്കണമേ എന്നു പറഞ്ഞു. മോശ അവനോടു' എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ........എന്നു ചോദിച്ചു' (സംഖ്യ. 11:26–29). —പത്രാധിപർ.

രിക്കുന്നവന്റെ പരമാർത്ഥമായ പാപബോധത്തെയും ആത്മാർത്ഥമായ അനുതാപത്തെയും കുറിച്ച് പട്ടക്കാരന് ബോദ്ധ്യം ഉണ്ടാകുമ്പോൾ ആവശ്യമായ ഉപദേശങ്ങളും നിർദ്ദേശങ്ങളുമായി ശിക്ഷകളും പ്രായിശ്ചിത്തങ്ങളും കൊടുത്തിട്ട് ദൈവനാമത്തിൽ പാപങ്ങളെ മോചിച്ചിരിക്കുന്നുവെന്ന് വിധികല്പിക്കുന്നു. 'പുരോഹിതന്റെ അധരങ്ങൾ അറിവിനെ കാക്കേണ്ടതും ജനം വേദപ്രമാണത്തെ അവന്റെ വായിൽ അന്വേഷിക്കേണ്ടതുമാകുന്നു. എന്തെന്നാൽ അവൻ സൈന്യങ്ങളുടെ കർത്താവിന്റെ ദൂതൻ ആകുന്നു' (മലാഖി. 2: 7). ആകയാൽ പാപമോചനസമ്പാദനത്തിന് പട്ടക്കാരുടെ മുമ്പാകെ പാപം ഏറ്റുപറഞ്ഞ് സത്യകുമ്പസാരം നടത്തണമെന്നുള്ള നിയമം കർത്താവ് സഭയ്ക്കു നൽകിയിരിക്കുന്നു. പാപങ്ങളെ ഏറ്റുപറയുന്ന പതിവ് പഴയനിയമത്തിലും പുതിയനിയമത്തിലും നാം കാണുന്നു. 'പിന്നെ ഉണ്ടായതെന്തെന്നാൽ ഇവയിലൊന്നിൽ അവൻ കുററക്കാരനാകുമ്പോൾ താൻ പാപംചെയ്തുവെന്ന് അവൻ ഏറ്റുപറയണം. അവൻ ചെയ്ത പാപത്തിനായി കർത്താവിന് തന്നെ കുററബലിയായി ചെമ്മരിയാട്ടിൻകുട്ടിയായാലും കോലാട്ടിൻകുട്ടിയായാലും ആട്ടിൻകൂട്ടത്തിൽനിന്ന് ഒരു പെണ്ണാടിനെ പാപബലിക്കായിട്ട കൊണ്ടുവരണം. ആചാര്യൻ അവനുവേണ്ടി അവന്റെ പാപത്തിന് പരിഹാരം ചെയ്യണം' (ലേവ്യ. 5: 5–6). ഇതിൽനിന്നും ഒരുവൻ ന്യായപ്രമാണം ലംഘനം ചെയ്താൽ അവന്റെ പാപങ്ങളെ പുരോഹിതനോട് ഏറ്റുപറയണമെന്നും ആചാര്യൻ അവന്റെ പാപത്തിനുവേണ്ടി പരിഹാരം ചെയ്യണമെന്നും കല്പിക്കപ്പെട്ടിരിക്കുന്നുവെന്നു നാം മനസ്സിലാക്കുന്നു. 'ആ നാളുകളിൽ ഇരിക്കുന്ന ആചാര്യന്റെ അടുക്കൽ നീ ചെന്ന് അവനോട് നമുക്കു തരുവാൻ കർത്താവ് നമ്മുടെ പിതാക്കന്മാരോട് ആണയിട്ടിട്ടുള്ള ദേശത്തേക്കു ഞാൻ വന്നിരിക്കുന്നുവെന്ന് ഇന്ന് നിന്റെ ദൈവമായ കർത്താവിനോട്, ഞാനറിയിക്കുന്നുവെന്ന് പറകയുംവേണം. അപ്പോൾ ആചാര്യൻ ആ കൊട്ടയെ തന്റെ കൈയിൽനിന്നു വാങ്ങി അതിനെ ദൈവമായ കർത്താവിന്റെ ബലിപീഠത്തിൻ മുമ്പാകെ വയ്ക്കണം' (ആവർത്തനം 26: 3–5). ഇവിടെയും ഒരുവൻ ദൈവത്തോടുള്ള ഏറ്റുപറച്ചിലിനെ പട്ടക്കാരനോടു പറയണമെന്നും പട്ടക്കാരോടു പറയുന്നത് ദൈവത്തോടു പറകയാണെന്നും അവനുവേണ്ടി പട്ടക്കാരൻ കാഴ്ചയണയ്ക്കണമെന്നും സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. 'നീ പോയി നിന്നെത്തന്നെ ആചാര്യന്മാർക്കു കാണിച്ച് അവരുടെ സാക്ഷിക്കായി മൂശ കല്പിച്ചിട്ടുള്ളതിൻപ്രകാരം കാഴ്ച അണയ്ക്കണം' എന്ന് നമ്മുടെ കർത്താവ്, താൻ സ്വസ്ഥമാക്കിയ രോഗികളോട് കല്പിച്ചിട്ടുണ്ടല്ലോ. അനുതാപപ്രാസംഗികനായ യോഹന്നാൻ മാംദാനായുടെ പ്രസംഗംകേട്ട് അനുതപിച്ചവർ 'തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞ്' യോർദ്ദാൻനദിയിൽ മാമോദീസാ മുഴുകിയതായി നാം വായിക്കുന്നുണ്ട്. അതുപോലെതന്നെ ശ്ലീഹന്മാരുടെ പ്രസംഗത്താൽ മാനസാന്തരപ്പെട്ടവരെക്കുറിച്ച് വിശ്വസിച്ചവരിൽ പലരുംവന്ന് തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞതായി നടപ്പുകളുടെ പുസ്തകം 19: 18–ൽ നാം വായിക്കുന്നു. തന്റെ അകൃത്യങ്ങളെ മറയ്ക്കുന്നവൻ ശുഭപ്പെടുകയില്ല; എന്നാൽ അവയെ ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്നവന് ദയ ലഭിക്കും' (സുഭാ. 28: 12) എന്ന് എഴുതിയിരിക്കുന്നു. ആകയാൽ നമ്മുടെ പാപങ്ങളെ മോചിച്ചു കിട്ടുന്നതിന് പട്ടക്കാരുടെ മുമ്പിൽ പാപങ്ങളെ ഏറ്റുപറഞ്ഞ് കുമ്പസാരിക്കണമെന്നുള്ള മാർഗ്ഗത്തെ നമ്മുടെ കർത്താവ് നമുക്കു തന്നിരിക്കുന്നു.

വി. മാമോദീസാമൂലം നമ്മുടെ ആത്മാക്കളിൽ മായാത്ത മുദ്ര പതിയുന്നതുപോലെതന്നെ സത്യകുമ്പസാരംമൂലം പാപപങ്കിലമായ നമ്മുടെ ആത്മാക്കൾ ദൈവശക്തിയാലും തന്റെ അനുഗ്രഹാധികാരങ്ങളാലും ശുദ്ധീകരിക്കപ്പെടുന്നു. മടിയനായ പുത്രൻ തിരിച്ചുവന്നപ്പോൾ പ്രാർത്ഥിച്ചതെന്താണ്? 'പിതാവേ! സ്വർഗ്ഗത്തിനും നിനക്കും എതിരായി ഞാൻ പാപംചെയ്തു'. ഏററവും വലിയ ദുഃഖത്തോടെയാണ് അവൻ ഏറ്റുപറഞ്ഞത്. ഇപ്രകാരമുള്ള സങ്കടവും അനുതാപവും സത്യകുമ്പസാരത്തിനായി പോകുന്ന ഏതൊരു വ്യക്തിക്കും ഉണ്ടായിരിക്കേണ്ടതാകുന്നു. അതു കർത്താവിന്റെ കല്പനയാകുന്നു. 'നാം നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നുവെങ്കിൽ അവൻ നമ്മുടെ പാപങ്ങളെ ക്ഷമിച്ച് സകല അനീതിയുംപോക്കി നമ്മെ ശുദ്ധീകരിപ്പാൻ തക്ക വിശ്വസ്തനും നീതിമാനുമാകുന്നു' (ലൂക്കോ. 15: 3).

കുമ്പസാരത്തിൽ പാപങ്ങളെ ഏറ്റുപറയുന്നതിൽ ശങ്കിക്കയോ ലജ്ജിക്കയോ ഭയപ്പെടുകയോ ചെയ്യരുത്. നാം കുമ്പസാരിക്കുന്നത് സഹതാപപൂർണ്ണമായ ഹൃദയമുള്ള പട്ടക്കാരന്റെ മുമ്പിലാകുന്നു. മനുഷ്യസഹജമായുള്ള എല്ലാ ബലഹീനതകളെക്കുറിച്ചും അറിയുന്നവനാണ് പട്ടക്കാരൻ. ദുഃഖത്തിലോ വിഷമത്തിലോ ഇരിക്കുന്ന

# സൗഖ്യദായകനായ നല്ല ഇടയൻ

(ഫാ. കെ. കെ. മാത്യൂസ് M. Sc. B. D. ഓർത്തഡോക്സ് സിമ്മനാരി, കോട്ടയം)

ഈ ലേഖനപരമ്പരാ രോഗികളെ ഉദ്ദേശിച്ചുള്ളതാണ്. ഇതു ചെറുപുസ്തകമായി പ്രസിദ്ധ കരിക്കുന്നതിനു് ആഗ്രഹിക്കുന്നു. (ലേ.)

## 1) രോഗശമനം ദൈവത്തിൻെറ ദാനമാകുന്നു

"നന്മയും കരുണയും എൻെറ ആയുഷ്ക്കാലമൊക്കെയും എന്നെ പിന്തുടരും" (സങ്കീ. 23: 6).

'ഞാൻ നിന്നെ സൗഖ്യമാക്കുന്ന യഹോവയാകുന്നു' (പുറ. 15: 26) എന്നു് ദൈവം മോശയോടു് അരുളിച്ചെയ്തു. മാറായിലെ വെള്ളത്തിൻെറ കയ്പ്പു് മാററിയവൻ, ആത്മശരീരമനസ്സുകളുടെ രോഗം നീക്കുന്നവനാകുന്നു. കാനായിലെ കല്യാണത്തിൽ വീഞ്ഞിൻെറ കുറവിനെ പരിഹരിച്ചവൻ (യോഹ. 2: 1–11) കഷ്ടതയുടെ മദ്ധ്യത്തിലും സമൃദ്ധിയായ ജീവനെ നൽകുന്നവനാകുന്നു (യോഹ. 10: 10). രോഗശാന്തി ദൈവാത്മാവിൻെറ പ്രവർത്തനഫലമാണു്. 'മറെറാരുവനു് അതേ ആത്മാവിനാൽ രോഗശാന്തികളുടെ വരം' (1 കോരി. 12: 9) എന്നാണല്ലൊ. വി. പൗലൂസ് ശ്ലീഹാ പ യുന്നതു്. എല്ലാവിധ രോഗങ്ങളെയും തൻെറ മനുഷ്യാ താരകാലത്തു് കർത്താവു് സുഖമാക്കിയതായി കാണു 'സൂര്യൻ അസ്തമിക്കുമ്പോൾ നാനാവിധ വ്യാധികൾ പിടിച്ച ദീനക്കാർ ഉള്ളവർ ഒക്കെയും അവരെ അ ൻെറ അടുക്കൽ കൊണ്ടുവന്നു; അവൻ ഓരോരുത്ത യുംമേൽ കൈവച്ചു് അവരെ സൗഖ്യമാക്കി' (ലൂക്കോ 4: 40). എല്ലാവിധരോഗങ്ങളെയും സൗഖ്യമാക്കുന്ന നുള്ള അധികാരവും ശക്തിയും കർത്താവു് ശിഷ്യന്മ ക്കു നൽകുകയും ചെയ്തു. 'അശുദ്ധാത്മാക്കളെ പുറത്ത ക്കുവാനും സകലവിധ ദീനവും പൊറുപ്പിപ്പാനും അവർക്ക് അധികാരം കൊടുത്തു' (മത്താ. 10: 1). ഇവയ്ക്കു പുറമെ, ഔഷധഗുണമുള്ള പദാർത്ഥങ്ങളെയും സസ്യങ്ങളെയും ജന്തുക്കളെയും സൃഷ്ടിച്ചവനും അവയെ സംബന്ധിച്ച അറിവു് മനുഷ്യർക്കു് നൽകിക്കൊണ്ടിരിക്കുന്നവനും ദൈവംതന്നെയാകുന്നു. അതിനാൽ ശാസ്ത്രീ രോഗശമനത്തിലും ദൈവമാണു് സൗഖ്യം നൽകുന്നതു്.

## 2) കരുണയുള്ള കരങ്ങൾ

**ദൈവം ആർദ്രതയോടെ സൗഖ്യം നൽകുന്ന നാകുന്നു.**

നമ്മുടെ കർത്താവു് ഓരോ രോഗിയുടെയുംമേൽ കൈ വച്ചു് സൗഖ്യം നൽകിയതായി മേൽകണ്ട ഭാഗത്തു (ലൂക്കോ. 4: 40) വ്യക്തിപരമായ തൻെറ സ്നേഹവും ക രുണയും പ്രകടമാകുന്നു. കുഷ്ഠരോഗിയെ കർത്താവു് സു ഖമാക്കിയപ്പോൾ താൻ മനസ്സലിഞ്ഞു് അവനെ തൊ ന്നു (മർക്കോ. 1: 40–42). ഇവിടെ കരുണയുള്ള ആ ദി വ്യകരങ്ങളുടെ ആർദ്രതയുടെ പാരമ്യത്തെയാണു് നാ ദർശിക്കുന്നതു്. ഒരു വാക്കുകൊണ്ടു് കുഷ്ഠം മാററുവാ തനിക്കു കഴിയുമെങ്കിലും താൻ അങ്ങനെ ചെയ്യാതെ അവനെ തൊട്ടു സുഖമാക്കുകയാണു ചെയ്തതു്. ഏകജാ തനായ മകൻെറ മരണത്തിൽ ദു:ഖിക്കുന്ന വിധവയെ കണ്ടു് 'കരയേണ്ട' എന്നു പറഞ്ഞു് ആശ്വസിപ്പിക്കുക യും മകനെ ഉയിർപ്പിച്ചുകൊടുക്കുകയും ചെയ്തു (ലൂക്കോ. 7: 13) 'മകനെ ധൈര്യമായിരിക്ക; നിൻെറ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു' (മത്താ. 9: 2) എ ന്നു് പക്ഷവാതരോഗിയോടു് അരുളിച്ചെയ്തതും, ലാസ റിൻെറ കല്ലറയ്ക്കൽവച്ചു് അവൻെറ സഹോദരിയായ

---

വരെ അദ്ദേഹം ഹൃദയപൂർവം സ്നേഹിക്കുന്നു. ഭാവി ശോഭനവും സമാധാനപരവും ദൈവികവുമാക്കിത്തീർക്കാനുള്ള ഏററവും നല്ല ഉപദേശങ്ങൾ അദ്ദേഹം നൽകുന്നു. കർത്താവിൻെറ നാമത്തിൽ നമ്മുടെ പാപങ്ങളെ മോചിക്കുന്നു. നമ്മെ വിനയവും താഴ്മയും ഉള്ളവരാക്കിത്തീർക്കുന്ന വി. കുമ്പസാരം നമ്മെ ആശ്വസിപ്പിക്കുകയും സഹായിക്കുകയുംകൂടെ ചെയ്യുന്നു. ഇപ്രകാരമുള്ള ഈ വി. കൂദാശ നമുക്കു തന്ന കർത്താവിനോടു നാം എത്രമാത്രം കൃതജ്ഞതയുള്ളവരായിരിക്കണം! നമ്മോടു കോപിക്കേണ്ട യാതൊരു കാര്യവും പട്ടക്കാരനില്ല. നമ്മുടെ പാപം നിമിത്തം നാം ദൈവത്തെയാണു് കോപിപ്പിക്കുന്നതു് അഥവാ വേദനിപ്പിക്കുന്നതു്. ആകയാൽ ലജ്ജയോ വിഷമമോ ഭീതിയോ കൂടാതെ പാപങ്ങളെ പട്ടക്കാരൻെറ മുമ്പിൽ ഏററുപറഞ്ഞു് സത്യകുമ്പസാരംവഴിയായി പാപമോചനം പ്രാപിക്കണം.

ദൈവത്തോടു നേരിട്ടു രഹസ്യമായി പാപങ്ങൾ ഏററുപറയുന്നതു് വളരെ എളുപ്പമാണെന്നു് നമുക്കറിയാം. എന്നാൽ നമ്മുടെ കർത്താവു് അധികാരപ്പെടുത്തിയിട്ടുള്ള തൻെറ പട്ടക്കാരുടെ മുമ്പിലുള്ള കുമ്പസാരമാണു് കർത്താവു് ആവശ്യപ്പെടുന്നതു് എന്നു വി. യാക്കോബു നമ്മെ അറിയിക്കുന്നു 'നിങ്ങൾക്കു് രോഗശാന്തിവരേണ്ടതിനു് തമ്മിൽ തമ്മിൽ പാപങ്ങളെ ഏററുപറഞ്ഞു് അന്യോന്യം പ്രാർത്ഥിപ്പിൻ' (യാക്കോ. 5: 16),

(തുടരും)

# വി. തോമ്മാശ്ലീഹാ

ഡീക്കൻ സി. വി. മാത്യൂസ് ബി. എ; ബേസിൽ ദയറാ, പത്തനംതിട്ട)

[നമ്മുടെ പിതാവായ മാർ തോമ്മാശ്ലീഹായുടെ വ്യക്തിമാഹാത്മ്യം, സ്വഭാവമാധുര്യം, അപ്പോസ്തോലസ്ഥാനമഹിമ, അതുല്യഭാഗ്യം, എന്നിവ ഈ ലേഖനത്തിൽ സമഗ്രമായി പ്രതിപാദിച്ചിരിക്കുന്നു. വി. അപ്പോസ്തോലന്റെ രക്തസാക്ഷിത്വദിനങ്ങൾ നമുക്കു പിതൃദിനങ്ങളാണ്. ഇവ സമുചിതമായി സഭാവ്യാപകമായി ആഘോഷിച്ച് നാം പ്രചോദനം ഉൾക്കൊള്ളേണ്ടതാണ്. 1972 വി. അപ്പോസ്തോലന്റെ ചരമത്തിന്റെ 19-ാം ശതാബ്ദിയാണ്. ഇത് ഭാരതക്രൈസ്തവർ വിഭാഗീയചിന്ത കൂടാതെ ഒന്നുചേർന്ന് അഖിലഭാരതാടിസ്ഥാനത്തിൽ ആഘോഷിക്കേണ്ടതുമായിരിക്കും. പത്രാധിപർ]

മാർ തോമ്മാശ്ലീഹായുടെ ഓർമ്മയ്ക്കായി പ. സഭയിൽ മൂന്നു പെരുനാളുകളാണ് ആണ്ടുതോറും കൊണ്ടാടിവരുന്നത്. ഇരുളടഞ്ഞിരുന്ന ഇന്ത്യൻ ഉപദ്വീപിൽ ക്രിസ്തുവർഷം 52-ൽ, നമ്മുടെ കർത്താവിന്റെ സുവിശേഷം അറിയിക്കുവാൻ വളരെ ക്ലേശങ്ങൾ അനുഭവിച്ചു വരികയും, ഇരുപതുകൊല്ലത്തോളം ഇവിടെ സത്യവിശ്വാസം അറിയിക്കുകയും, പട്ടക്കാരെയും മേൽപട്ടക്കാരെയും നിയമിക്കുകയും, പള്ളികൾ പണിയിക്കുകയും അവസാനം മദ്രാസിനടുത്തുള്ള മൈലാപ്പൂരിൽവച്ചു കുന്തമേറ്റ് രക്തസാക്ഷിയായി മരണംപ്രാപിക്കുകയും ചെയ്ത ഇന്ത്യയുടെ കാവൽപിതാവായ ഈ വീരസുവിശേഷകനെ അദ്ദേഹത്തിന്റെ ആത്മീയസന്താനങ്ങൾ ആണ്ടിൽ മൂന്നു പ്രാവശ്യം പ്രത്യേകം ഓർത്തു പുകഴ്ത്തുന്നതു തികച്ചും സമുചിതമാണ്. മാർ തോമ്മാശ്ലീഹായുടെ പെരുനാളുകളായി, ഡിസംബർ 18 മുതൽ 21 വരെ രക്തസാക്ഷിമരണം പ്രാപിച്ചതിന്റെയും, ജൂലൈ മൂന്നിന് തിരുശേഷിപ്പുകൾ ഉറഹായിലേക്കു കൊണ്ടുപോയി സ്ഥാപിച്ചതിന്റെയും, പുതുഞായറാഴ്ചനാളിൽ അദ്ദേഹത്തിന്റെ സുപ്രസിദ്ധ വിശ്വാസപ്രഖ്യാപനത്തിന്റെയും ഓർമ്മയാണ് വി. സഭ ആദിമകാലംമുതലേ കൊണ്ടാടിവരുന്നത്.

വി. തോമ്മാശ്ലീഹായെപ്പറ്റി നാലു സുവിശേഷകന്മാരും എഴുതിയിട്ടുണ്ടെങ്കിലും സുപ്രധാനമായ കാര്യങ്ങളെപ്പറ്റി സുദീർഘമായി രേഖപ്പെടുത്തിയിട്ടുള്ളത്

---

റിയാമും, കൂടെനിന്ന യഹൂദന്മാരും കരഞ്ഞപ്പോൾ ഉള്ളം നൊന്തു കലങ്ങുകയും കണ്ണുനീർ വാർക്കുകയും ചെയ്തതും (യോഹ. 11: 33–35) കരയുന്നവരോടുകൂടെ കരയുന്ന തന്റെ ആർദ്രതയ്ക്കു ഉത്തമ ഉദാഹരണങ്ങളാണ്.

### 3) എല്ലാ നാളും കൂടെയുണ്ട്

സൗഖ്യദായകനായ ആ നല്ല ഇടയൻ എല്ലാ നാളും നമ്മോടുകൂടെയുണ്ട്. 'ഞാനിതാ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെയുണ്ട്' (മത്താ. 28:20) എന്ന് താൻ വാഗ്ദത്തംചെയ്തിരിക്കുന്നു. വ്യക്തിപരമായി ഓരോരുത്തരുടെയും ആവശ്യങ്ങൾ അറിഞ്ഞ് അവയ്ക്കു വേണ്ടതു ചെയ്യുന്ന ഒരു ഇടയനാണ് കർത്താവ്. കാണാതെപോയ ആടിന്റെ ഉപമയിൽകൂടെ അതാണല്ലൊ നമ്മെ താൻ പഠിപ്പിക്കുന്നത് (ലൂക്കോ. 15:4–6). നാം എവിടെ പോയാലും എവിടെ ആയിരുന്നാലും കർത്താവ് നമ്മെ അനുഗമിച്ച് നമ്മെ വഴി നടത്തും. 'ഞാൻ സ്വർഗ്ഗത്തിൽ കയറിയാൽ നീ അവിടെ ഉണ്ട്, പാതാളത്തിൽ എന്റെ കിടക്ക വിരിച്ചാൽ നീ അവിടെ ഉണ്ട്. ഞാൻ ഉഷസ്സിൻചിറകു ധരിച്ചു സമുദ്രത്തിന്റെ അററത്തു ചെന്നു പാർത്താൽ അവിടെയും നിന്റെ കൈ എന്നെ നടത്തും, നിന്റെ വലങ്കൈ എന്നെ പിടിക്കും' (സങ്കീ. 139:8–10) എന്നാണല്ലൊ സങ്കീർത്തനക്കാരൻ ദൈവത്തിന്റെ നിരന്തരസാന്നിദ്ധ്യത്തെക്കുറിച്ച് പറയുന്നത്. രാപകൽ വ്യത്യാസമില്ലാതെ താൻ കൂടെയുണ്ട്. 'രാത്രിയിലെ ഭയത്തെയും പകൽ പറക്കുന്ന അസ്ത്രത്തെയും ഇരുട്ടിൽ സഞ്ചരിക്കുന്ന മഹാമാരിയെയും ഉച്ചയ്ക്കു നശിപ്പിക്കുന്ന സംഹാരത്തെയും നിനക്കു പേടിപ്പാനില്ല' (സങ്കീ. 91:5). ആ നല്ല ഇടയൻ മാററമില്ലാത്തവനാകുന്നു. 'യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേക്കും അനന്യൻതന്നെ' (എബ്രാ. 13: 8) ആ കർത്താവ് നമ്മോട് അരുളിച്ചെയ്യുന്ന ആശ്വാസവചനങ്ങൾ ശ്രവിക്കാം.

'ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ട്; എങ്കിലും ധൈര്യപ്പെടുവിൻ: ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു' (യോഹ. 16:33). 'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരെ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും' (മത്താ. 11:28). യെശായാ ദീർഘദർശിയിൽ കൂടെ അവൻ അരുളിച്ചെയ്യുന്നു: 'ഭയപ്പെടേണ്ട, ഞാൻ നിന്നോടുകൂടെയുണ്ട്; ഭ്രമിച്ചുനോക്കേണ്ട, ഞാൻ നിന്റെ ദൈവമാകുന്നു. ഞാൻ നിന്നെ ശക്തീകരിക്കും, ഞാൻ നിന്നെ സഹായിക്കും. എന്റെ നീതിയുള്ള വലങ്കൈകൊണ്ട് ഞാൻ നിന്നെ താങ്ങും' (യെശ. 41:10).

ആ നല്ല ഇടയനെക്കുറിച്ച് ദാവീദ്‌രാജാവ് വർണ്ണിച്ചിരിക്കുന്നതു ചൊല്ലി തന്റെ തൃക്കരങ്ങളിൽ നമ്മുടെ ഭാരങ്ങളെ വച്ചുകൊടുത്ത് താൻതരുന്ന ശക്തിയും അനുഗ്രഹങ്ങളും പ്രാപിക്കാം.

'യഹോവാ (യേശു) എന്റെ ഇടയനാകുന്നു; എനിക്ക് മുട്ടുണ്ടാകയില്ല. പച്ചയായ പുൽപ്പുറങ്ങളിൽ അവൻ എന്നെ കിടത്തുന്നു; സ്വസ്ഥതയുള്ള വെള്ളത്തിന്നരികത്തേക്ക് എന്നെ നടത്തുന്നു; എന്റെ പ്രാണനെ അവൻ തണുപ്പിക്കുന്നു. തിരുനാമംനിമിത്തം എന്നെ നീതിപാതകളിൽകൂടെ നടത്തുന്നു. കൂരിരുൾ താഴ്‌വരയിൽകൂടെ നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല; നീ എന്നോടുകൂടെ ഇരിക്കുന്നുവല്ലൊ; നിന്റെ വടിയും കോലും എന്നെ ആശ്വസിപ്പിക്കുന്നു. എന്റെ ശത്രുക്കൾ കാൺകെ നീ എനിക്കു വിരുന്ന് ഒരുക്കുന്നു. എന്റെ തലയെ എണ്ണകൊണ്ട് അഭിഷേകം ചെയ്യുന്നു; എന്റെ പാനപാത്രവും നിറഞ്ഞു കവിയുന്നു. നന്മയും കരുണയും എന്റെ ആയുഷ്കാലമൊക്കെയും എന്നെ പിന്തുടരും, ഞാൻ യഹോവായുടെ (യേശുവിന്റെ) ആലയത്തിൽ ദീർഘകാലം വസിക്കും (സങ്കീ. 23), (തുടരും)

വി. യോഹന്നാൻ ശ്ളീഹായാണ്. വി. തോമ്മാശ്ലീഹായുടെ പേരു്, ശ്ളീഹന്മാരുടെ പേരുകൾ എടുത്തു പറയുന്ന മത്തായി 10: 2—ലും, മർക്കോസ് 3; 16—ലും, ലൂക്കോസ് 6: 14—ലും നാം വായിക്കുന്നു. ആദ്യത്തെ മൂന്നു ലേഖനങ്ങളിൽ ശിഷ്യന്മാരുടെ പേരുകൾ കാണിച്ചിരിക്കുന്ന ക്രമഗണന (order of seniority) ശ്രദ്ധേയമാണ്. വി. മത്തായി എഴുതിയ സുവിശേഷത്തിൽ, സഹൃദയനും ആചാരമര്യാദകളെ കൂലംകഷമായി അനുഷ്ഠിക്കുന്നതിൽ ഉത്സുകനുമായിരുന്ന എഴുത്തുകാരൻ, തോമ്മാശ്ളീഹായുടെ പേരു് ഏഴാമതും സ്വന്തംപേരു് എട്ടാമതുമായിട്ടാണ് കൊടുത്തിരിക്കുന്നതു്. എന്നാൽ വി. മർക്കോസും, വി. ലൂക്കോസും തോമ്മാ ശ്ളീഹായെ എട്ടാമതും, മത്തായിശ്ളീഹായെ ഏഴാമതുമാണ് ഉൾപ്പെടുത്തിയിരിക്കുന്നതു്. ഇതിൽനിന്നും, സാധാരണ മര്യാദ അനുസരിച്ച്, വി. മത്തായിശ്ളീഹാ സ്വന്തം സ്ഥാനം ഏഴാമതാണെങ്കിലും സ്വന്ത കൃതിയായ ഒന്നാം സുവിശേഷത്തിൽ തോമ്മാശ്ളീഹായെ ഒരു പടി മുമ്പിൽനിറുത്തിയെന്നുവേണം അനുമാനിക്കുവാൻ. അങ്ങിനെ ശ്ളീഹന്മാരുടെ ക്രമഗണനയിൽ തോമ്മാശ്ളീഹായ്ക്കു് എട്ടാമത്തെ സ്ഥാനമായിരുന്നു എന്നു് അനുമാനിക്കാം. +

വി. യോഹന്നാന്റെ സുവിശേഷത്തിലാണ് തോമ്മാശ്ളീഹായുടെ വ്യക്തിമഹാത്മ്യം, യുക്തിവാദപ്രാവീണ്യം, സത്യങ്ങൾ ആരാഞ്ഞറിയുന്നതിലുള്ള ഔത്സുക്യം, അറിഞ്ഞ നിത്യസത്യങ്ങളെ അണുവും തെററാതെ കാത്തുസൂക്ഷിക്കുന്നതിനുള്ള ധർമ്മധീരത ഇത്യാദി ശ്രേഷ്ഠഗുണങ്ങളെപ്പററി പ്രതിപാദിച്ചിട്ടുള്ളതു്.

തോമ്മാശ്ളീഹായെപ്പററി അധികം ചരിത്രരേഖകൾ നമുക്കു ലഭിച്ചിട്ടില്ല. എന്നാൽ കിട്ടിയിട്ടുള്ള രേഖകളും പാരമ്പര്യപ്രബലതയുള്ള കഥകളും പരിശോധിച്ചാൽ 'ലക്ഷംപേരു വരുന്നൊരു സഭയിൽ ലക്ഷണമൊത്തവരൊന്നോരണ്ടോ' എന്നു കവി പാടിയിരിക്കുന്നതുപോലെ ഈ ശ്ളീഹായുടെ സ്വഭാവവും സുവിശേഷഘോഷണചരിത്രവും മററു ശ്ളീഹന്മാരെ അപേക്ഷിച്ചു നമ്മെ കൂടുതൽ ആകർഷിക്കുന്നുണ്ടു്. ഗലീലക്കാരനായ തോമ്മാശ്ളീഹാ സുവിശേഷകന്മാരുടെ സവിസ്തരചർച്ചയ്ക്കു പാത്രമായിത്തീർന്നിട്ടില്ലെങ്കിലും പറഞ്ഞിരിക്കുന്നിടത്തോളം ഒരു പ്രഗത്ഭനായിട്ടാണ് ചിത്രീകരണം.

ലാസർ മരിച്ച് അടക്കപ്പെട്ട ബഥാന്യയിലേക്കു പോകാമെന്നു കർത്താവു ശിഷ്യസമൂഹത്തോടു പ്രസ്താവിച്ചപ്പോൾ, യഹൂദന്മാർ കർത്താവിനെ കല്ലെറിവാൻ ഭാവിച്ച വസ്തുത അവർ തന്നെ അനുസ്മരിപ്പിച്ച് പിന്തിരിപ്പിക്കാൻ ശ്രമിച്ചു. എന്നാൽ തോമ്മായാകട്ടെ 'നമുക്കും അവനോടുകൂടി മരിപ്പാൻ പോകാം' (യോഹ. 11: 15) എന്നു പറഞ്ഞു് സഹശിഷ്യന്മാരെ ഉദ്ബോധിപ്പിക്കയാണു ചെയ്യുന്നതു്. ആപത്തുകണ്ടു പിന്മാറുന്ന പ്രകൃതക്കാരനല്ലായിരുന്ന ഈ ശ്ളീഹാ. മരണത്തിന്മേലുള്ള മിശിഹായുടെ അധികാരം നേരിട്ടു കാണുവാൻ ബഥാന്യയിലേക്കുള്ള പോക്കു് ശിഷ്യന്മാർക്കു പ്രയോജനപ്പെട്ടു.

തങ്ങളുടെ ഗുരു സാക്ഷാൽ ദൈവവും കർത്താവുമാണെന്നു വെളിപ്പെടുത്തുന്നതിൽ മാർ തോമ്മായെ സംബന്ധിച്ചിടത്തോളം സവിശേഷം സ്മരണീയമായ രണ്ടു രംഗങ്ങൾ നമുക്കു വി. വേദത്തിൽ കാണാം. ഒന്നു നമ്മുടെ കർത്താവിന്റെ ക്രൂശാരോഹണത്തിനു മുമ്പും മറെറാന്നു് തന്റെ ഉയിർത്തെഴുന്നേല്പിനുശേഷവും. പെസഹാ ഭക്ഷണാനന്തരം നമ്മുടെ കർത്താവു തന്റെ പിതാവിങ്കലേക്കുള്ള കരേററത്തെപററി അവരോടു പ്രസ്താവിക്കയായിരുന്നു. 'നീ എവിടെ പോകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല, പിന്നെ വഴി എങ്ങനെ അറിയും' (യോ

+ നടപ്പുകളുടെ പുസ്തകത്തിൽ പറയുന്ന പട്ടികയിൽ (1: 13) തോമ്മാശ്ളീഹായുടെ നാമം 6—ാമതും, മത്തായിശ്ളീഹായുടെ നാമം 8—ാമതുമായിട്ടാണു പറഞ്ഞിരിക്കുന്നതു്. അതിനാൽ ലേഖകൻ പറയുന്നപ്രകാരം സ്ഥിരമായ ഒരു ക്രമഗണനയുണ്ടായിരുന്നുവോ എന്നു സംശയമുണ്ടു്. നമ്മുടെ പ. പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു് രചിച്ചിട്ടുള്ള സുറിയാനി സഭാചരിത്രത്തിൽ ഇതേപററി പറഞ്ഞിരിക്കുന്ന ഭാഗം ശ്രദ്ധേയമാണ്:—

'ഏ. ഡി. 28—ലെ വസന്തകാലത്തു് മററു ശിഷ്യന്മാരോടുകൂടി വി. തോമ്മായും ശ്ളീഹാ സ്ഥാനത്തേക്കു് ഉയർത്തപ്പെട്ടു. മത്തായി ശ്ളീഹായുടെ ഏവൻഗേലിയോനിൽ ഏഴാമതായും, മർക്കോസിന്റെയും ലൂക്കോസിന്റെയും ഏവൻഗേലിയോനുകളിൽ എട്ടാമതായും പ്രക്സീസിൽ ആറാമതായും ഇദ്ദേഹത്തിന്റെ പേരു കാണുന്നു. മിശിഹായുടെ പുനരുത്ഥാനശേഷം താൻ ഗലീലാകടൽപ്പുറത്തു് മററു് ഏഴു ശിഷ്യന്മാരോടുകൂടെ മീൻപിടിച്ചുകൊണ്ടിരിക്കുന്നതായുമാണു (ഇവിടെ പത്രോസിന്റെ പേരിനുശേഷമാണു തോമ്മായുടെ പേരു്) പറയുന്നതു്' യോഹ. 21: 1, 2. (സുറിയാനിസഭാചരിത്രം by അബ്ദൽ ആഹാദ്ദറമ്പാൻ, pages 159, 160, 161)

—പത്രാധിപർ—

ഹ. 14: 5) എന്നുള്ള വി. തോമ്മായുടെ ചോദ്യത്തിന കർത്താവ് അരുളിയ മറുപടിയാണ് 'ഞാൻ വഴിയും സത്യവും ജീവനുമാകുന്നു' എന്നത്. രക്ഷയുടെ ഏററം വലിയ മർമ്മമാണ് ഇവിടെ വെളിപ്പെടുത്തപ്പെട്ടതു്. ഉയിർത്തെഴുന്നേററ കർത്താവിന്റെ വിലാവിൽ ഈ ശിഷ്യൻ കൈ ഇട്ടപ്പോഠം അലൗകികമായ അനുഭൂതി യുഠക്കൊണ്ടു പറയുന്ന 'എന്റെ കർത്താവും എന്റെ ദൈവവുമേ' (യോഹ. 20: 29) എന്നു്. ഇതു വിശ്വാസത്തിന്റെ ഏററം വലിയ മർമ്മമാണ്. നമ്മുടെ കർത്താവു പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനമാണെന്നുള്ള വിശ്വാസസത്യമാണീ ഏററു പറച്ചിലിൽ ഉഠക്കൊള്ളുന്നതു്. ഈ അവസരത്തിൽ തോമ്മായിക്കുണ്ടായ അനുഭൂതിയുടെ ആഴം നിർണ്ണയിക്ക അസാദ്ധ്യംതന്നെ. അപാരതയുടെ ആഴത്തിലേക്കു് അദ്ദേഹം ചൂഴ്ന്നിറങ്ങുകയായിരുന്നു.

ആഴ്ചവട്ടത്തിന്റെ ഒന്നാംനാഠ ശിഷ്യന്മാർ ഇരുന്ന സ്ഥലത്തു വാതിൽ അടച്ചിരിക്കെ യേശു അവക്കു പ്രത്യക്ഷനായി അവക്കു സമാധാനം ആശംസിച്ച സംഭവം വി. യോഹന്നാൻ രേഖപ്പെടുത്തിയിട്ടുണ്ടു് (20: 19-23). താൻ അവരുടെമേൽ ഊതുകയും പരിശുദ്ധാത്മാവിനെ കൈക്കൊഠംവിൻ എന്നു കല്പിച്ചു പാപമോചനാധികാരം (പൗരോഹിത്യം) നൽകുകയും ചെയ്തു. എന്നാൽ ഈ അവസരത്തിൽ തോമ്മാ അവിടെ ഉണ്ടായിരുന്നില്ല. 'ഞങ്ങഠം കർത്താവിനെ കണ്ടു' എന്നു സഹശിഷ്യന്മാർ പറഞ്ഞാറെ 'ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും, ആണിപ്പഴുതിൽ വിരൽ ഇടുകയും, അവന്റെ വിലാപ്പുറത്തു കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല' എന്നു തോമ്മാ അവരോടു പറഞ്ഞു. ഇവിടെ വി. അപ്പോസ്തോലന്റെ നിറങ്കുശമായ സ്വഭാവ പ്രത്യേകത ശരിക്കും പ്രതിഫലിക്കുന്നുണ്ടു്. ഇതു് ഒരു അവകാശവാദംകൂടെ ആയിരുന്നു. നമ്മുടെ കർത്താവിന്റെ രക്ഷാകരവ്യാപാരങ്ങഠക്കെല്ലാം സഹശിഷ്യന്മാരോടൊപ്പം നേരിട്ടു സാക്ഷിയായ താൻ, അവയ്ക്കെല്ലാം മകുടം ചാർത്തുന്ന ഉയിർപ്പിൻ സത്യം കർത്താവിൽനിന്നു നേരിട്ടല്ലാതെ സഹശിഷ്യന്മാരിൽനിന്നാണ് അറിഞ്ഞതു് എന്നു വരുന്നതു തന്റെ അപ്പോസ്തോലത്വത്തിന്റെ മാററു കുറയ്ക്കുന്നതാണെന്നുള്ള പരമാർത്ഥമായ ബോദ്ധ്യമാണു് മാർ തോമ്മായുടെ ഈ നിലപാടിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചതു്. മാർ തോമ്മായുടെ ഈ അവകാശവാദം ശരിക്കു് അംഗീകരിച്ചു് അഭീഷ്ടം സാധിച്ചുകൊടുക്കുകയാണു കർത്താവു് എട്ടു ദിവസങ്ങഠക്കുശേഷമുള്ള തന്റെ പ്രത്യക്ഷതമൂലം ചെയ്തതു്. മാർ തോമ്മാ തന്റെ അപ്പോസ്തോലസ്ഥാനത്തെപററി തികച്ചും ബോധവാനായിരുന്നു. വി. പൗലൂസും കോറിന്ത്യർക്കുള്ള ലേഖനത്തിൽ അദ്ദേഹത്തിന്റെ അപ്പോസ്തോലസ്ഥാനം സ്ഥാപിക്കുന്നതിൽ നിർണ്ണായകമായ നില സ്വീകരിച്ചിട്ടുണ്ടല്ലോ (1 കോറി. 9: 1-3, 2 കോറി 11: 5, 12: 11,12). 'ഞങ്ങഠം കർത്താവിനെ കണ്ടു' ഇതാണു തോമ്മായോടുള്ള സഹശിഷ്യന്മാരുടെ സാക്ഷ്യം. തോമ്മായിക്കു് ഉയിർത്തെഴുന്നേററ കർത്താവിനെ കണ്ടാൽമാത്രം പോരാ, തിരുമാർവിൽ വിരൽ ഇടുകകൂടെവേണം. അവക്കു സിദ്ധിച്ച ഭാഗ്യം ഒട്ടും കുറവുകൂടാതെ തനിക്കും ലഭിക്കണം. ഈ പ്രത്യക്ഷതയിൽ തോമ്മായിക്കു് ഊതൽ കിട്ടിയോ എന്ന ഒരു പ്രശ്നം അടുത്തയിട പൊന്തിവന്നിട്ടുണ്ടു്. ഊതിയില്ല എന്നു സുവിശേഷത്തിൽ പറഞ്ഞിട്ടില്ല. ഇവിടെ കർത്താവിനെ കണ്ടു എന്നതിനാണു സുവിശേഷകൻ പ്രാധാന്യം കൊടുത്തിട്ടുള്ളതു്. അത്ഭുതകരമായ ഉയിർപ്പിനെപററിയുള്ള സാക്ഷ്യമാണിതു്. ആ മഹത്തായ സംഭവത്തിലെ ഒരു ഉപസംഭവം മാത്രമാണീ ഊതൽ. അതു് എല്ലാവക്കും ലഭിച്ചിട്ടുള്ളതാകയാൽ തോമ്മായിക്കും ലഭിച്ചിട്ടുണ്ടു് എന്നതു് അനുക്തസിദ്ധമാണു്. അതിൽ അസാധാരണത്വം സുവിശേഷകൻ ദർശിക്കാതിരുന്നതിനാൽ പ്രത്യേകം രേഖപ്പെടുത്തിയിട്ടില്ലെന്നേയുള്ളു. 'യേശു ചെയ്തു മററുപലതും ഉണ്ടു്. അതു് ഓരോന്നായി എഴുതിയാൽ, എഴുതിയ പുസ്തകങ്ങഠം ലോകത്തിൽതന്നെയും ഒതുങ്ങുകയില്ല' എന്നു് അദ്ദേഹം രേഖപ്പെടുത്തിയിട്ടുമുണ്ടു് (യോഹ. 21:25). 'നിങ്ങഠം ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നിങ്ങഠം ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു' (മത്താ. 18:18). ഇതു പാപമോചനാധികാരമാണല്ലോ. ഇതു വി. തോമ്മാ ഉഠപ്പെടെ എല്ലാ ശിഷ്യന്മാക്കുമായിട്ടാണു താൻ നൽകുന്നതു്. ആ സ്ഥിതിക്കു മാളികയിൽവച്ചു് ഒരു വ്യത്യസ്ഥത കാണിച്ചു എന്നു വിചാരിക്കാവതല്ല. വീണ്ടും ജനിപ്പിക്കുക (മാമോദീസ്സാ) ബലി അർപ്പിക്കുക (വി. കുർബ്ബാന) എന്നീ പൗരോഹിത്യാധികാരങ്ങഠം താൻ നൽകിയപ്പോഠം വി. തോമ്മായെ ഒഴിച്ചുനിർത്തിയിട്ടില്ല

## പൗരസ്ത്യസഭയിലെ പാത്രിയക്കാമാർ

| | | |
|---|---|---|
| 1 Cent. | 1 | തോമ്മാശ്ലീഹാ |
| | 2 | അദ്ദായി |
| | 3 | ആഹായി |
| | 4 | മാറി |
| | 5 | അവ്റേശ്ലോ |
| | | ........................ |
| | | ........................ |

(ജോസഫ് ലൂയി അസ്സേമാൻ തയ്യാറാക്കിയ പട്ടിക).

Quoted from 'നസ്രാണി പ്ലാസിഡ് സപ്തതി' പേജ് 102

### മാർ തോമ്മാശ്ലീഹായുടെയും, കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെയും ഉപകാരസ്മരണാബ്ലോക്കുകഠം

മാർ തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനങ്ങഠം ഡിസംബറിലാണു്. ജനുവരി 2—ം 3—ം തീയതികളിലാണു കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ ഓർമ്മപ്പെരുന്നാഠം. ഈ പെരുനാളുകഠംക്കു മുമ്പിറങ്ങുന്ന അടുത്ത (ഡിസംബർ) ലക്കം 'മലങ്കരസഭ'യിൽ പ. അപ്പോസ്തോലന്റെയും ബാവാതിരുമേനിയുടെയും ഉപകാരസ്മരണാബ്ലോക്കുകഠം ചേക്കണമെന്നു നിർബ്ബന്ധമുള്ളവർ ഡിസംബർ 5—ാംതീയതിക്കു മുമ്പായി ഓർഡറും ചാർജ്ജും (ബ്ലോക്കൊന്നിനു് 6 രൂപാ) അയച്ചുതരേണ്ടതാണു്.

(മാനേജർ)

എന്നു വി. വേദം സുവ്യക്തം സാക്ഷിക്കുന്നു (മത്താ. 28: 20, ലൂക്കോ. 22:19). ഊതിയതു കർത്താവാണു്, ആ ഊതൽ മൂലമുള്ള നൽവരം ആർക്കെല്ലാം കിട്ടണമെന്നു താൻ ഇച്ഛിച്ചിട്ടുണ്ടോ അവർക്കെല്ലാം ലഭിച്ചിട്ടുണ്ടു്. എൽദാദിന്റെയും മേദാദിന്റെയും മേൽ ആത്മാവുവന്ന പഴയനിയമ സംഭവം ഇതിനു തെളിവാണു് (സംഖ്യാ. 11:26–28). 'കാററു് ഇഷ്ടമുള്ളേടത്തു് ഊതുന്നു..... എങ്കിലും അതു് എവിടെനിന്നുവരുന്നു എന്നും എവിടേക്കുപോകുന്നു എന്നും നീ അറിയുന്നില്ല' (യോഹ. 3:8) എന്നുള്ള കർത്താവിന്റെ അരുളപ്പാടും ഇതോടു ചേർത്തു സ്മരിക്കേണ്ടതാണു്. നമ്മുടെ കർത്താവിന്റെ പ്രത്യക്ഷതയുടെയും തോമ്മാ വിരൽ തിരുവിലാവിൽ ഇട്ടതിന്റെയും വിവരം പ്രസ്താവിച്ചതിനെ തുടർന്നുതന്നെ വി. യോഹന്നാൻ പറയുന്നതു കാണുക:– 'ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്നതല്ലാതെ മററനേക അടയാളങ്ങളും യേശു തന്റെ ശിഷ്യന്മാർ കാൺകെ ചെയ്തു' (20:30). ഊതിയില്ല എന്നു് ആർക്കു പറവാൻ കഴിയും? ശ്ലീഹന്മാരുടെ പട്ടികയിൽ തുല്യ പ്രാധാന്യതയോടെ തന്നെ വി. തോമ്മാ പേർകൊണ്ടിരിക്കുന്നു.

വി. തോമ്മായിക്കു തിരുവിലാവിൽ തന്റെ വിരൽ ഇടുവാൻ സാധിച്ചു എന്നതു് മററാർക്കും ലഭിക്കാത്ത ഒരു മഹാഭാഗ്യവും പദവിയും തന്നെ, സംശയമില്ല. ആ ഭാഗ്യം ഉയിർത്തെഴുന്നേററ സശരീരനായ മിശിഹാ, കർത്താവും ദൈവവും—പൂർണ്ണമനുഷ്യനും പൂർണ്ണദൈവവും—ആകുന്നു എന്ന ഏററുപറച്ചിലിനും പ്രഖ്യാപനത്തിനും ഹേതുവായിത്തീർന്നു.

മാർ തോമ്മായുടെ കൈയിലെ രണ്ടു വിരലുകൾ ഇരട്ടയായി ചേർന്നിരുന്നുഎന്നും, തിരുവിലാവിൽ കൈ ഇട്ടപ്പോൾ കൈയിൽ തിരുരക്തം പുരളുകയും വിരലുകൾ വേർപെടുകയും ചെയ്തു എന്നും, തിരുരക്തം പുരണ്ട മാർ തോമ്മായുടെ കൈ മററു് അപ്പോസ്തോലന്മാർ മുത്തി എന്നും പരമ്പരാഗതമായി വിശ്വസിക്കപ്പെടുന്നു. ഇങ്ങനെയാണു വി. സഭയിൽ പുരോഹിതന്മാരുടെ കൈ മുത്തുന്ന പതിവുണ്ടായതെന്നത്രേ പാരമ്പര്യം ഘോഷിക്കുന്നതു്. തിരുശരീര രക്തങ്ങൾ പുരോഹിതന്മാരുടെ കരങ്ങളിൽ സ്പർശിക്കുന്നതിനാലാണല്ലോ നാം പുരോഹിതന്മാരുടെ കൈമുത്തുന്നതു്. അത്മേനികളുടെ കൈ മുത്തുന്ന ഏർപ്പാടു് സഭയിലില്ല.

'കാണാതെ വിശ്വസിച്ചവർ ഭാഗ്യവന്മാർ' എന്നു കർത്താവു കല്പിക്കുന്നു. (യോഹ. 20:29) വി. തോമ്മാ കണ്ടാണു വിശ്വസിച്ചതു്. അപ്പോൾ മററശിഷ്യന്മാരെക്കാൾ ഭാഗ്യം കുറഞ്ഞയാളാണു് തോമ്മാ എന്നു ചിലർ തെററിദ്ധരിച്ചിട്ടുണ്ടു്. എല്ലാ ശിഷ്യന്മാരും കണ്ടുതന്നെയാണു വിശ്വസിച്ചതു്. 'ഞങ്ങൾ കർത്താവിനെ കണ്ടു' എന്നാണല്ലോ അവർ ഏക ശബ്ദത്തിൽ പറയുന്നതു് (യോഹ. 20:25). കർത്താവു തന്റെ പ്രത്യക്ഷതയിൽ അവരോടു കല്പിക്കുന്ന ഭാഗം വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതു കാണുക:– 'നിങ്ങൾ കലങ്ങുന്നതെന്തു്? നിങ്ങളുടെ ഹൃദയത്തിൽ സംശയം പൊങ്ങുന്നതും എന്തു്? ഞാൻ ആകുന്നു എന്നു് എന്റെ കയ്യും കാലുംനോക്കി അറിവിൻ; എന്നിൽ കാണുന്നതുപോലെ ഭൂതത്തിനു് മാംസവും അസ്ഥിയും ഇല്ലല്ലോ. ഇതു പറഞ്ഞിട്ടു് അവൻ **കയ്യും കാലും അവരെ കാണിച്ചു**'. (ലൂക്കോ. 24:38–40) അതേ, അവരും കണ്ടുതന്നെ വിശ്വസിച്ചു. പിന്നെ കാണാതെ വിശ്വസിച്ചതാരു്? കർത്താവിന്റെ തിരുവചനങ്ങൾ കേട്ടിട്ടുള്ള അനേകർ വേറെയും അക്കാലത്തുണ്ടായിരുന്നു. ദിവ്യരക്ഷകന്റെ പുനരുത്ഥാനവാർത്ത കേട്ടമാത്രയിൽ തന്നെ വിശ്വസിച്ച ആ നിർമ്മല ഹൃദയരെ പററിയായിരിക്കണം ഈ പരാമർശം, അതുമാത്രമല്ല, കർത്താവിന്റെ സ്വർഗ്ഗാരോഹണശേഷം ഇതേവിധത്തിൽ കാണാതെതന്നെ, തന്നിൽ വിശ്വസിക്കണം എന്ന തിരുഹിതവും ഇതിൽ അടങ്ങിയിരിക്കുന്നു. പിൽക്കാലത്തു വന്ന അനേകർ ഇതേവിധത്തിൽകാണാതെ, വിശ്വസിച്ചവരാണല്ലോ. 'ഞങ്ങൾ ക്രിസ്തുവിനെ ജഡപ്രകാരം അറിഞ്ഞുഎങ്കിലും ഇനിമേൽ അങ്ങനെ അറിയുന്നില്ല' (2 കോരി. 5:16) എന്നാണല്ലോ വി. പൗലൂസ് പറഞ്ഞിരിക്കുന്നതു്. ഏതു വിധത്തിൽ നോക്കിയാലും അപ്പോസ്തോലത്വത്തിന്റെ സർവ്വസമ്പൂർണ്ണതയും തികഞ്ഞദേഹമാണു നമ്മുടെ പിതാവായ മാർതോമ്മാ.

'വിലമതിക്കപ്പെടാൻ പാടില്ലാത്തവന്റെ വിലയായ' മുപ്പതു വെള്ളിക്കാശുതന്നെ വാങ്ങിയാണു് ഈ ശിഷ്യനെ നമ്മുടെ കർത്താവു് ഇൻഡ്യയിലെ രാജാവായ ഗോണ്ടഫോറസിന്റെ കൊട്ടാരം പണിക്കു ശില്പിയായി, വ്യാപാരിയായ ഹാബാനു വിററതു്. ശ്ലീഹാ പണിയിച്ച കൊട്ടാരത്തെപ്പററി ബുധനാഴ്ച കാലത്തെയുള്ള ശ്ഹീമാപ്പടി നമസ്കാരത്തിൽ ഇപ്രകാരം കാണുന്നു.

(പ്രാർത്ഥിപ്പാൻ ദൈവത്തിൻമുമ്പിൽ—എന്നരീതി)

വീരഭടൻ മാർത്തോമ്മാശ്ലീഹാ—വിശ്വാസത്തിൻ
യോദ്ധാവേ,
സ്വർല്ലോകത്തെ ന്നതിയൊരുന്നതമാം—
മാളികതൻ ശില്പാചാരീ!
ശാഖകളിൽ പരിപാവനനാം
റൂഹാ മരുവിയ മാമരമേ
നിൻ ദുക്റോനൊ കൊണ്ടാടി—
ടുന്ന നേടാൻ ഭൂതലസീമാ—വാസികൾ
വാഞ്ഛയൊടെത്തുന്നു.

**ഈ നമസ്ക്കാരം ആദിമ നൂററാണ്ടിൽ ഉണ്ടായതാ**

C. I. നൈനാൻ, കഞ്ചാററിൽ, മാവേലിക്കര

5–ാം ചരമവാർഷികം (Dec. 7th 1970)
Inserted by Sorrowing Family.

പുസ്തകാഭിപ്രായം

## "സഭയ്ക്കുവേണ്ടി ജീവിതം സമർപ്പിച്ച ഒരു വൈദികശ്രേഷ്ഠൻ"

ഗ്രന്ഥകർത്താ: മി. എൻ. ജി. നൈനാൻ ബി. ഏ. എൽ. റ്റി.

'സഭയ്ക്കുവേണ്ടി ജീവിതം സമർപ്പിച്ച ഒരു വൈദികശ്രേഷ്ഠൻ'; ദിവംഗതനായ ബ. എൻ. ജി. കുര്യാക്കോസ് അച്ചന്റെ ജീവചരിത്ര ഗ്രന്ഥമാണിത്. ഉന്നത ബിരുദധാരിയും ഉൽകൃഷ്ട ചിന്തകനും ഓർത്തഡോക്സ് വിശ്വാസത്തിൽ അഗാധമായ അവഗാഹമാർജ്ജിച്ചദേഹവുമായ ബ. കുര്യാക്കോസ് അച്ചന്റെ നിസ്വാർത്ഥമായ സഭാസേവനമാണിതിലെ പ്രധാന പ്രതിപാദ്യം. ഓതറ മർത്തമറിയം മന്ദിരം കേന്ദ്രമായി സുസംഘടിതമായ ഒരു വനിതാപ്രസ്ഥാനവും സുശിക്ഷിതരായ ഒരുസമൂഹം സന്യാസിനികളും (Sister–hood) സഭയ്ക്കുണ്ടായിരിക്കണമെന്ന ലക്ഷ്യത്തെ മുൻനിർത്തി അദ്ദേഹം പ്രവർത്തിച്ചു. ഇന്നു വനിതാ പ്രസ്ഥാനം നമ്മുടെ സഭയിലെ ഒരു മികച്ച ആദ്ധ്യാത്മിക സംഘടനയായിത്തീർന്നിട്ടുണ്ട്. ഓതറ മർത്തമറിയം മന്ദിരത്തിൽ ഒരു Sister–hood സ്ഥാപിതമായിട്ടുള്ളതിനും പുറമേ കടമ്പനാട്ട് നസ്രേത്തു സഹോദരീസമൂഹവും സ്ഥാപിതമായിരിക്കുന്നു. ഈ

ണെന്നോക്കുമ്പോൾ അന്ന് ഈ ചരിത്രവസ്തുതയ്ക്കുണ്ടായിരുന്ന പ്രചാരം ഊഹിക്കാവുന്നതാണ്. യുക്തിവാദികളും പുരോഹിതവർഗ്ഗവുമായ ഇന്ത്യൻബ്രാഹ്മണരുടെ അടുക്കലേക്കു വെറുമൊരു ഉപദേശിയെ നിശ്ചയമായും നമ്മുടെ കർത്താവ് നിയോഗിക്കയില്ല. പിന്നെയോ സഭ പണിവാൻ കഴിവുള്ള വിദഗ്ദ്ധ ശില്പിയെയാണ്. ഹാബാന് ശ്ലീഹായെ വില്ക്കുമ്പോൾ തോമ്മാശ്ലീഹാ കർത്താവിനോട് ഇപ്രകാരം ഒരു അഭ്യർത്ഥന നടത്തിയതായി ഒരു ചരിത്രകാരൻ രേഖപ്പെടുത്തിയിരിക്കുന്നു. 'എന്റെ കർത്താവെ, മറെറല്ലാവരെയും നീ ഈരണ്ടായി അയച്ചു, എന്നെമാത്രം ഒററയ്ക്കോ? അപ്പോൾ കർത്താവ് 'ഞാൻ നിന്നോടുകൂടെയുണ്ട്, പൊയ്ക്കൊൾക' എന്ന് ആശീർവ്വദിച്ചു. തോമ്മാശ്ലീഹാ ഇന്ത്യയിലെ ഹൈന്ദവരുടെ ഇടയിൽ അതിശയങ്ങൾ പ്രവർത്തിച്ചതും ആഢ്യബ്രാഹ്മണരെ കർത്താവിങ്കലേക്കു മാമോദീസാവഴി കൊണ്ടുവന്നതും പൗരോഹിത്യം ഏർപ്പെടുത്തിയതും സുപ്രസിദ്ധങ്ങളാകയാൽ ഇവിടെ വിവരിക്കുന്നില്ല.

ശ്ലീഹന്മാരെല്ലാംതന്നെ നമ്മുടെ കർത്താവിന്റെ സുവിശേഷം പ്രസംഗിപ്പാൻ നാനാദിക്കുകളിലേക്കും പോവുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, അന്നത്തെ രാഷ്ട്രീയ സാഹചര്യം പരിചിന്തിച്ചാൽ ഏററവും വൈഷമ്യമേറിയ ഭൂവിഭാഗത്തേക്കാണ് തോമ്മാശ്ലീഹാ അയക്കപ്പെട്ടതെന്നുള്ളതു പ്രത്യേകം സ്മർത്തവ്യമാണ്. ആദിമ നൂററാണ്ടിൽ മലബാർ തീരത്തു പ്രചാരത്തിലിരുന്ന പ്രാചീന മലയാളമൊ സംസ്കൃതമൊ ശ്ലീഹാ എങ്ങിനെ വശമാക്കി എന്നു ചോദിക്കുന്നവരെയല്ലേ 'സംശയാലുക്കൾ' എന്നു നാം വിളിക്കേണ്ടതു്? പെന്തിക്കൊസ്തി ദിവസത്തിൽ ശ്ലീഹന്മാരുടെ മേൽ പരിശുദ്ധറൂഹാ ഇറങ്ങുകയും അവർക്കു ഭാഷാവരം ലഭിക്കുകയും ചെയ്തു എന്നു നാം വിശ്വസിക്കുന്നു.

'ശ്ലീഹന്മാരാശ്വാസപ്രദനെ മേലിന്നും പ്രാപിച്ചപ്പോൾ, നൂതനമാം ഭാഷകൾ ഭാഷിച്ചു....' അതുകൊണ്ടു ഭാഷാഭ്യസനം ഒരു മാർഗ്ഗതടസ്സമായി വരാൻ വഴിയില്ല. അതു പരിശുദ്ധാത്മനൽവരമായി കിട്ടിയതാണ്. ഇക്കാലത്തു ചിലർ കാണിക്കുന്ന ഭാഷാവൈകൃതമായിരുന്നില്ല അന്നത്തെ ഭാഷാവരം എന്നതും പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്.

വി. ശ്ലീഹാ കർത്താവിനെപ്പോലെ മാർവ്വിൽ കുന്തമേററു തന്റെ വിലയേറിയ രക്തം മൂന്നു നാളോളം ചൊരിഞ്ഞുകൊണ്ട് തിരുസഭയ്ക്കുവേണ്ടി ഉടയവനോടു പ്രാർത്ഥിച്ചു കഴിച്ചുകൂട്ടി. എ. ഡി. 72 ഡിസംബർ 21–ൽ അദ്ദേഹത്തിന്റെ ആത്മാവ് സ്വസ്രഷ്ടാവിന്റെ അടുക്കലേക്കു വാങ്ങിപ്പോയി. പിൽക്കാലങ്ങളിൽ അവിശ്വാസികളുടെയും മററും അറുതിയില്ലാത്ത ആക്രമണങ്ങളുണ്ടായിട്ടും ഈ നാട്ടിലിന്നും സത്യവിശ്വാസം സുസ്ഥിരമായി നിലനില്ക്കുന്നതു് നമ്മുടെ പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥത ഒന്നുകൊണ്ടുമാത്രമാണ്.

വി. അപ്പോസ്തോലൻ രക്തസാക്ഷികിരീടം ചൂടിയതിന്റെ 19–ാം ശതാബ്ദി 1972 ആണ്. ഭാരത ക്രൈസ്തവർ വിഭാഗീയ ചിന്ത വെടിഞ്ഞ് ഒററക്കെട്ടായിനിന്ന് ഈ ശതാബ്ദി ആഘോഷിച്ചു പ്രചോദനം ഉൾക്കൊള്ളേണ്ടതാണ്.

## FOR FAVOURS RECEIVED







K. J. Joseph, Bombay. — Mrs. Saramma John, Niranam. — Aleyamma, Kudassanadu. — Gigimon, R. Perunadu. — Annamma Mathew, Chengamanadu.

രണ്ടു സമൂഹങ്ങളുടെയും ആത്മിക ഗുരുസ്ഥാനം ബ. അച്ച നല്ലതാണു്.

അദ്ദേഹത്തിൻെറ ദർശനത്തിലുണ്ടായിരുന്ന സിസ്റ്റർഹുഡ് സഭാ സേവനോദ്ദിഷ്ടമാണു്. സ്കൂളുകൾ, അനാഥാലയങ്ങൾ, ആശുപത്രികൾ, സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും ഇടയിലെ വേദാദ്ധ്യയന ക്ലാസ്സുകൾ എന്നിങ്ങനെയുള്ള കാര്യങ്ങൾ സിസ്റ്റർഹുഡിൻെറ പരിപാടികളായി അദ്ദേഹം പരിഗണിച്ചിരുന്നു.

നമ്മുടെ വി. സഭയുടെ വിശ്വാസാചാരാദികളെ പററിയുള്ള അദ്ദേഹത്തിൻെറ ബോദ്ധ്യവും അഭിമാനവും പരിജ്ഞാനവും ആഴമേറിയതായിരുന്നു. വ്യക്തിപരമായ ജീവിതത്തിൽ വിനയസമ്പന്നനും സഭാപരമായ ജീവിതത്തിൽ ഉന്നത ശീർഷനുമായിരുന്ന ബ. അച്ചൻെറ വ്യക്തിത്വം പ്രതിഫലിപ്പിക്കുന്നതിൽ ഗ്രന്ഥകാരൻ വിജയിച്ചിട്ടുണ്ടു്. ഈ ഗ്രന്ഥം വർത്തമാനഭാവി തലമുറകൾക്കു പ്രചോദനം പകരാൻ പര്യാപ്തമാണു്. ബ. അച്ചൻെറ പ്രസംഗങ്ങൾ പുസ്തകത്തിൻെറ ആസ്വാദ്യതയെ വർദ്ധിപ്പിക്കുന്നു. മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അവതാരിക, അനേകം സുഹൃത്തുക്കളുടെ അനുസ്മരണകൾ, സുപ്രധാനങ്ങളായ ചിത്രങ്ങൾ ആകർഷണീയമായ പുറംചട്ട, എന്നിവയാൽ പുസ്തകം അലങ്കൃതമാണു്. 260—ൽപരം പേജുകളുള്ള ഈ പുസ്തകം 5 രൂപാ വിലയ്ക്കു് ശ്രീ. എൻ. ജി. നൈനാനിൽ (Nadavallil, Vallamkulan East P. O., Tiruvalla)നിന്നും ലഭിക്കുന്നതാണു്.



## മലങ്കരസഭ വിദേശത്തേക്കു വളരുന്നു

മലങ്കരസഭയുടെ അംഗങ്ങളായി ടൊറാൻേറായിലും സമീപപ്രദേശങ്ങളിലും വസിക്കുന്നവരുടെ ആത്മികദിഷ്ടതികൾ ക്രമമായി നടത്തിക്കൊടുക്കുന്നതിനുവേണ്ടി പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ ഒരു ഇടവക സ്ഥാപിക്കുന്നതിനു തീരുമാനിച്ചിരിക്കുന്നു. ഒക്ടോബർ 18—ാംതീയതി ടൊറാൻേറായിലുള്ള ട്രിനിററി കോളേജ് ചാപ്പലിൽ ഫാ. കെ. സി. ജോർജ്ജ് വി. കർബ്ബാന അർപ്പിക്കുകയും, തദനന്തരം കൂടിയ പൊതുയോഗത്തിൽ, ഇടവക മെത്രാപ്പോലീത്താ ഒരു വികാരിയെ നിയമിക്കുന്നതുവരെ ഫാ. കെ. സി. ജോർജ്ജ് പ്രസിഡണ്ടായുള്ള ഒരു എട്ടംഗകമ്മററിയെ തെരഞ്ഞെടുക്കുകയും ചെയ്തു. ഫാ. കെ. സി. ജോർജ്ജ് ഓണററി സേവനം ചെയ്യാമെന്നു വാഗ്ദാനം ചെയ്തു. ഒരു പള്ളി സ്വന്തമായുണ്ടാകുന്നതിൻെറ പ്രാരംഭ നടപടിയായി പതിവായി സംഭാവന നൽകാമെന്നു ഇടവകാംഗങ്ങൾ വാഗ്ദത്തം ചെയ്തിട്ടുണ്ടു്.

## തുമ്പമൺ മെത്രാസന

**വൈദിക സദനം:—** തുമ്പമൺ വലിയപള്ളിയിൽനിന്നും ദാനമായി എഴുതികൊടുത്തിട്ടുള്ള രണ്ടേക്കർ സ്ഥലത്തു് ഒരു വൈദിക സദനം പണിയുന്നതിനുള്ള ശ്രമങ്ങൾ നടന്നുകൊണ്ടിരിക്കയാണു്. പട്ടക്കാർക്കു ധ്യാനം നടത്തുന്നതിനുള്ള ഹോൾ, താമസിക്കുന്നതിനുള്ള കെട്ടിടങ്ങൾ, ചാപ്പൽ ആദിയായവയുടെ പണി ഉടനെ തുടങ്ങുന്നു.

## ജൂബലിസ്മാരകം

**ഭവനദാനം:—** തുമ്പമൺ മെത്രാസനത്തിൻെറ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ ജൂബിലിസ്മാരകമായി പണികഴിപ്പിച്ചുകൊണ്ടിരിക്കുന്ന ഭവനങ്ങളിൽ ആദ്യത്തേതു് വാഴമുട്ടം ചേരിയിൽ കുഞ്ഞമ്മ എന്ന വിധവയ്ക്കു് മെത്രാപ്പോലീത്താതിരുമേനി ദാനമായി നല്കിയിരിക്കുന്നു. ഇതു് സംബന്ധിച്ച തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ എൻ. എസ്സ്. എസ്സ്. വൈസ് പ്രസിഡണ്ടു് മക്കപ്പുഴ വാസുദേവൻപിള്ള, സർവ്വശ്രീ പി. ജെ. തോമസ്, സി. ജോർജ്ജ്, കെ. വി. മാമ്മൻ, കെ. ജി. ഈശോ, ഫാദർ പി. ഇ. ജോഷ്വാ എന്നിവർ പ്രസംഗിച്ചു.

## വാർഷിക ദിനവും സുഹൃൽസമ്മേളനവും

**ഖരഗ്പൂർ** സെപ്റ്റ. 13. മാർ യൂഹാനോൻ ഓർത്തഡോക്സ് കോൺഗ്രിഗേഷൻെറ ഒന്നാണ്ടു് വാർഷികം കൊണ്ടാടിയിരിക്കുന്നു. രാവിലെ കത്തോലിക്കാ പള്ളിയിൽ ഓർത്തഡോക്സ് ഇടവകവികാരി ഡോക്ടർ ഫാദർ. പി. കെ. സ്കറിയാ വി. കർബ്ബാന ചൊല്ലി. അനന്തരം നടന്ന വിരുന്നു സമ്മേളനത്തിൽ വികാരി ആദ്ധ്യക്ഷം വഹിച്ചു. കത്തോലിക്കാ സഭയിലെ Fr. Galus S. J. യും Fr. Turner S. J. യും സന്നിഹിതരായിരുന്നു. ശ്രീ. ഏബ്രഹാംകോര ചാക്കശ്ശേരി സ്വാഗതം പറഞ്ഞു. Rev: Fr. Galus പ്രസംഗിച്ചു. കത്തോലിക്കാസഭ ഓർത്തഡോക്സ് സഭയെ സഹോദരീ സഭയായി കരുതി പ്രവർത്തിക്കുന്നതു് കേരളത്തിലെ കത്തോലിക്കസഭാ പ്രവർത്തകർക്കു് ഒരു മാതൃകയായിരിക്കട്ടെ. വിഭവസമൃദ്ധമായ വിരുന്നുസല്ക്കാരം ഉണ്ടായിരുന്നു.

**റൂർക്കെലാ** സെ. 27:— മാർ പൗലൂസ് ഓർത്തഡോക്സ് ഇടവകയുടെ get-to-gether ഇന്നേദിവസം ഭംഗിയായി നടന്നിരിക്കുന്നു. രാവിലെ വി. കർബ്ബാനയ്ക്കുശേഷം പ്രഭാതഭക്ഷണം നടന്നു. അനന്തരം ഇടവകാംഗങ്ങളുടെ ഗ്രൂപ്പ്ഫോട്ടോ എടുത്തു. പിന്നീടു നടന്ന സമ്മേളനത്തിൽ ഫാ. പി. കെ. സഖറിയാ ആദ്ധ്യക്ഷം വഹിച്ചു. സെക്രട്ടറി സ്വാഗതപ്രസംഗംനടത്തി. 1962 മുതലുള്ള റൂർക്കലെ ഇടവകയുടെ ചുരുങ്ങിയ ചരിത്രം അദ്ധ്യക്ഷൻ അവർകൾ പ്രസ്താവിച്ചു. ഫാ. ജോൺ പ്രസംഗിച്ചു. അതിനുശേഷം സമ്മേളനം മൂന്നു് ഗ്രൂപ്പുകളായി പിരിഞ്ഞു. യൂത്തുലീഗ്, സ്ത്രീസമാജം എന്നിവയുടെ തെരഞ്ഞെടുപ്പും സ. കുട്ടികളുടെ പ്രത്യേക ക്ലാസുകളും നടന്നു. ആത്മികപ്രസ്ഥാനങ്ങളുടെ ഭാരവാഹികളെ തെരഞ്ഞെടുത്തു. ശ്രീ. കെ. എം. മാണി കൃതജ്ഞതപറഞ്ഞു. സമ്മേളനത്തിനുശേഷം വിഭവസമൃദ്ധമായ സദ്യയുണ്ടായിരുന്നു. പള്ളിയുടെയും ബംഗ്ലാവിൻെറയും പരിസരശുചീകരണം വേലികെട്ടു് മുതലായവ എല്ലാവരും ചേർന്നുനടത്തി. സന്ധ്യാനമസ്കാരത്തോടെ പരിപാടികൾ അവസാനിച്ചു. പിഞ്ചുപൈതങ്ങൾക്കു് ഉത്സവവും, സ്ത്രീകൾക്കു് വിനോദവും, പുരുഷന്മാർക്കു് അദ്ധ്വാനവും; ആകെക്കൂടി സന്തോഷപ്രദമായിരുന്നു.

THE MALANKARA SABHA

Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam.